# തിരുവിതാംകൂർ
# കൃഷിവ്യവസായമാസിക

വാല്യം 17 } തിരുവനന്തപുരം, 1112 ഇടവം { ലക്കം 5

## ഡെന്മാർക്കിലെ പൊതുജനവിദ്യാലയങ്ങൾ.

(K. N. D Nair.)

പതിനേഴായിരം ചതുരശ്രമൈലിൽ താഴെമാത്രം വിസ്താരമുള്ള ഒരു ചെറിയ രാജ്യമാണ് ഡെന്മാർക്ക്. അതായതു് മൈസൂർ രാജ്യത്തിൻെറ പകുതി വിസ്താരത്തിൽ സ്വല്പംമാത്രംകൂടുതൽ. ഒരു ദ്വീപിൻെറ ശീതോഷ്ണസ്ഥിതിയാണ് അതിനുള്ളതു്. എന്നുവെച്ചാൽ കൂടുതൽ തണുപ്പോ, അത്യുഷ്ണമോ ഇല്ലെന്നുസാരം. ശൈത്യകാലങ്ങളിൽ തണുപ്പും ഉഷ്ണകാലങ്ങളിൽ ചൂടും താരതമ്യേന കുറവാണ്. പ്രതിവർഷം ൨൫ ഇഞ്ച് മഴമാത്രമെ ഉണ്ടാകുന്നൊള്ളു. എങ്കിലും അതു കൃഷിക്കേറ്റവും അത്യാവശ്യമായ ഘട്ടത്തിലാണ്. മിഡിൽജട്ട്ലാണ്ടിൻെറ കിഴക്കുള്ളഭാഗങ്ങൾ സാമാന്യം ഫലഭൂയിഷ്ഠമാണ്. ബാക്കി പ്രദേശങ്ങൾ താഴ്ന്ന മണൽപ്രദേശങ്ങളുമാണ്. രാജ്യം മുഴുവനും സമുദ്രനിരപ്പാണെന്നു് പറയാം അവിടെ ലോഹസമ്പത്തു് ഒന്നും തന്നെ ഇല്ല. അതിനാൽ ജനങ്ങളുടെ ജീവികാസമ്പാദനത്തിന് ഏകാവലംബം മണ്ണുമാത്രമാണ്.

കാൽശതാബ്ദകാലത്തെ ശ്രദ്ധാപൂർവ്വമായ പരിശ്രമങ്ങളുടേയും പദ്ധതികളുടേയും ഫലമായി തീരെ മോശപ്പെട്ട ഒരു കർഷകരാജ്യമെന്നുള്ള നിലയിൽനിന്നു് ഡെന്മാർക്ക് ഇപ്പോൾ ലോകത്തിലെ കൃഷിപ്രധാന രാജ്യങ്ങളിൽ ഏററവും മുന്നണിയിൽ എത്തിച്ചേർന്നിരിക്കുന്നു. അവിടെ ഉല്പാദനവും മാർക്കററിംഗും ശാസ്ത്രീയമായ രീതികളിലാണ് നടത്തപ്പെടുന്നതു്. ശാസ്ത്രീയമായ ഉപകരണങ്ങളും വളങ്ങളും ഉപയോഗിക്കുന്നതിലും കൂടുതൽ സാധനങ്ങൾ ഉല്പാദിപ്പിക്കുന്നതിലും, കൃഷിപ്രവൃത്തികളിൽ സഹകരണരീതികളും തത്വങ്ങളും പ്രയോഗിക്കുന്നതിലും അവിടുത്തെ കർഷകർ അദ്വിതീയരാണ്. അവിടുത്തെ കൃഷിക്കാരിൽ ൯൨ ശതമാനംപേരും ഭൂമിയുടമസ്ഥന്മാരും, ബാക്കിയുള്ളവർ ദീർഘകാലാവധിക്കു് ഭൂമി പാട്ടത്തിനേററിട്ടുള്ളവരും ആകുന്നു. അവർ വിനിയോജകന്മാരുടെ ഒരു സംഘാതമാണ്. അല്ലാതെ, കണക്കു

കശ്കൊണ്ടു കാണുന്നതുപോലെ വ്യക്തികളായ കച്ചവടക്കാരല്ല. ഡാനിഷ്കൃഷിക്കാരിൽ ൯൦ ശതമാനംപേരും കർഷകസംഘങ്ങളിലും ൮൭ ശതമാനംപേരും മാക്കറ്റിംഗ് സംഘങ്ങളിലും മെമ്പർമാരാണ്. സഹകരണത്തിൻെറ അത്ഥവും, ചുമതലകളും, വിലയും ഭംഗിയായി മനസ്സിലാക്കിയിട്ടുള്ള മെംബർമാരിലാണ് അവിടത്തെ പരസ്പരസഹായപ്രസ്ഥാനത്തിൻെറ ആശ്രയസ്ഥാനം സ്ഥിതിചെയ്യുന്നതു്.

തന്നിമിത്തം, ഏററവും ലഘുവായചെലവിൽ ഉത്തമങ്ങളായ കാർഷികോല്പന്നങ്ങൾ ഏററവും ഫലപ്രദമായവിധത്തിൽ വിതരണം ചെയ്യപ്പെടുവാൻ സാധിക്കുന്നു. വിദേശികളായ ഉപഭോക്താക്കളുടെ ആവശ്യങ്ങൾ നിറവേററത്തക്കവിധം രാജ്യത്തിലെ സാധനോല്പാദനം ക്രമപ്പെടുത്തിയിരിക്കുന്നു. ഡെന്മാക്കിലെ ഗ്രാമവാസികളും നഗരവാസികളും ഇന്നു് ഒരുപോലെ ഐശ്വര്യവാന്മാരും, സംതൃപ്തരും, സന്തുഷ്ടരും ആണ്.

പ്രായോഗികജീവിതം സുഗമമാക്കുന്നതിനായി ഡെന്മാക്കിലെ യുവതികൾക്കും യുവാക്കന്മാക്കുംവേണ്ടി ഏപ്പെടുത്തിയിരിക്കുന്ന പ്രമാദരഹിതമായ പരിശീലനസമ്പ്രദായത്തിൽനിന്നാണ് മേൽപറഞ്ഞ സ്ഥിതി ഉണ്ടായിട്ടുള്ളതെന്ന കാര്യം സർവസമ്മതമാണ്. ഇക്കാര്യത്തിൽ പൊതുജനവിദ്യാലയങ്ങളാ (Folk High Schools) ണ ഏററവും കൂടുതൽ പങ്കു വഹിച്ചിട്ടുള്ളതു്.

ഈ പൊതുജനവിദ്യാലയപ്രസ്ഥാനം ഏതെങ്കിലും വിദ്യാഭ്യാസ സമ്പ്രദായത്തിൻെറ സന്താനമല്ല. സൂക്ഷ്മമായി ചിന്തിച്ചു് തയ്യാറാക്കിയിട്ടുള്ള ഒരു വിദ്യാഭ്യാസപദ്ധതിയോടും അതിനു് ബന്ധവുമില്ല. അതു രാജ്യത്തിൻെറ ആവശ്യത്തിൽനിന്നു ഉദ്ഭൂതമായി. പ്രസ്തുത ആവശ്യം നിവ്വഹിക്കുവാൻ തക്കവിധം അതിനെ രൂപീകരിക്കുകയും ചെയ്തിരിക്കുന്നു. ഈ വിദ്യാലയങ്ങൾ യാതൊരുത്തരുടെ സേവനത്തിനായി ഉദ്ദേശിക്കപ്പെട്ടിരിക്കുന്നുവോ, ആ സാമാന്യജനങ്ങളുടെ ജീവിതം തന്നെയാണ് അവയുടെ ഉദ്ദേശങ്ങളും പദ്ധതികളും നിണ്ണയിച്ചിട്ടുള്ളതു്. ഇരുപതും ഇരുപത്തൊന്നും വയസ്സുപ്രായമുള്ള യുവതീയുവാക്കന്മാർ വർഷം ചെല്ലുന്തോറും വർദ്ധിച്ച കണക്കിൽ ഈ സ്ഥാപനങ്ങളിൽ ചേൎന്നുവരുന്നു.

ഈ വിദ്യാലയങ്ങളുടെ മാഗ്ഗദർശിത്വം വഹിച്ച ഗ്രണ്ട്‌വിഗ്ഗ്, കോൾഡ് മുതലായവരുടെ കാലംമുതല്ക്കുതന്നെ ഡെന്മാക്കിലെ ആവശ്യങ്ങൾ ആദർശപരമായി നിറവേററത്തക്കവിധമുള്ളതും, മുതിന്നവക്കായി ഉദ്ദേശിച്ചിട്ടുള്ളതും, പുരോഗമനോന്മുഖവുമായ ഒരു വിദ്യാഭ്യാസസമ്പ്രദായമാണ് ഉണ്ടായിരുന്നതു്. ശരിയായി ജീവിക്കാൻ പഠിക്കുകയാണ് വിദ്യാഭ്യാസത്തിൻെറ ഉദ്ദേശം. അല്ലാതെ പരീക്ഷായോഗ്യത സമ്പാദിക്കുകയല്ല എന്നുള്ളതാണ് ഈ വിദ്യാലയങ്ങളുടെ ഏററവും ഉന്നതമായ ആദർശം.

ഒരുകാലത്തു് ധാന്യങ്ങൾമാത്രം വിളയിച്ചുകൊണ്ടിരുന്ന ഡെന്മാർക്ക് ഇന്നു സാമ്പത്തികവും രാഷ്ട്രീയവും ആയ പരിതസ്ഥിതികളുടെ ശക്തിയാൽപ്രേരിതമായി ലോകത്തിലേയ്ക്കു ഏററവും ഉത്തമമായ വെണ്ണയും, ഇറച്ചിയും, മുട്ടയും ഉല്പാദിപ്പിക്കുന്നതിൽ അതിൻെറ ശ്രദ്ധ ചെലുത്തിയിരിക്കുകയാണു്. മത്സരത്തേയും അവരുടെ രാഷ്ട്രീയമായ ഐക്യത്തെ ഭഞ്ജിച്ചേക്കാവുന്ന പരിതസ്ഥിതികളേയും എതിർത്തുനില്ക്കുന്നതിനുവേണ്ടി അവർ തൻെറ പ്രജകളെ അറിവും പ്രാപ്തിയും ഉള്ളവരാക്കി. ഡെയിൻകാരുടെ അഭ്യുന്നതിക്കു നിദാനമായസാമുദായികവും, ആത്മീയവും ആയഉണർവ്വ് ഈ വിദ്യാലയങ്ങളിൽനിന്നുള്ള പരിശീലനംമൂലം സിദ്ധിച്ചിട്ടുള്ളതാണു്.

ഇത്തരം വിദ്യാലയങ്ങൾ നൂററിനുമേൽ ഉള്ളവയിൽ മിക്കവയും പ്രൈവററ് സ്ഥാപനങ്ങളാണു്. സാധാരണയായി ഇവയുടെ പ്രിൻസിപ്പാളും, വാർഡനും, ഉടമസ്ഥനും ഒരേഒരാൾതന്നെയായിരിക്കും- അയാൾതന്നെ സ്കൂൾനടത്തിപ്പിനാവശ്യമുള്ള സിൽബന്ധികളെ നിയമിക്കുന്നു. ഈ സ്ഥാപനങ്ങളിൽ സാമാന്യവിദ്യാഭ്യാസം സിദ്ധിച്ചിട്ടുള്ള ഡാനിഷ്യുവജനങ്ങൾ ആണ്ടുതോറും ആയിരക്കണക്കിനു വന്നുചേരുന്നു. രണ്ടുപ്രകാരത്തിൽ ഗവൺമെൻറു സഹായം ഇവയ്ക്കു ലഭിക്കുന്നുണ്ടു്. ൧. ആണ്ടുതോറും ഓരോ സ്കൂളിൻെറയും ആവശ്യത്തിനനുസരണമായി ഗവണ്മെൻറിൽനിന്നും നേരിട്ടു ലഭിക്കുന്ന ധനസഹായം. ഇതു വർഷംതോറും ൫൦൦൦ മുതൽ ൧൪൦൦൦ ക്രോണർ (ഉദ്ദേശം ൻൽ അണ വിലയുള്ളനാണയം)വരെ സ്കൂളിൻെറ സ്ഥിതിപോലെ വ്യത്യാസപ്പെട്ടിരിക്കും. ൨. അർഹന്മാരായ വിദ്യാർത്ഥികൾക്കു ലഭിക്കുന്ന സ്കാളർഷിപ്പുകൾ. ഭരണകാര്യങ്ങളിൽ ഗവണ്മെൻറിൻെറ ഇടപെടൽതീരെഇല്ലെന്നു പറയാം.

അദ്ധ്യേതാക്കൾ എല്ലാവരും പ്രായമായവരാകയാൽ സ്കൂൾജീവിതം അടക്കത്തോടുകൂടിയതും,ഭരണം ഏററവും കാര്യക്ഷമവുംആകുന്നു. ഹോസ്റ്റലിലുള്ള ഓരോ മുറിയിലും രണ്ടുമുതൽ നാലുവരെ വിദ്യാർത്ഥികൾ താമസിക്കുന്നു. ഭക്ഷണശാല പൊതുവിലാണു്. എല്ലാ പാഠങ്ങളിലും സകല വിദ്യാർത്ഥികളും പങ്കെടുക്കുന്നു. വിശ്രമവും, വിനോദവുംവേണ്ടുവോളമുണ്ടു്. കൃഷി,വ്യവസായം,സഹകരണംഎന്നീവിഷയങ്ങളെപ്പററിയുള്ള പാഠങ്ങൾ പഠിപ്പിക്കുന്നതുകൂടാതെ രചന, കണക്കു്, ചിത്രമെഴുത്തു്, ഭൂലോകചരിത്രം, ഭൂമിശാസ്ത്രം എന്നിവയിലും വേണ്ടത്ര അറിവു ലഭിക്കുന്നതിനു ഭദ്രമായ വ്യവസ്ഥകൾചെയ്തിട്ടുണ്ടു്. കായികപരിശീലനത്തിനു വളരെ പ്രാധാന്യം നൽകിയിരിക്കുന്നു. പുരുഷന്മാൎക്കു് അഞ്ചുമാസവും സ്ത്രീകൾക്കു മൂന്നുമാസവും ആണു് അഭ്യസനകാലം. സ്ത്രീകളുടെ പാഠപദ്ധതിയിൽ തയ്യൽവേലയും ഉൾപ്പെടുത്തിയിരിക്കുന്നു. കായികവിനോദം, നൃത്തം, പന്തുകളി എന്നിവയും ഏർപ്പാടുചെയ്തിട്ടുണ്ടു്.

ചരിത്രം, സാഹിത്യം, സമുദായശാസ്ത്രം, പ്രകൃതിശാസ്ത്രം, ശരീരശാസ്ത്രം എന്നിവയിലുള്ള പ്രസംഗങ്ങൾ സകലരേയും ഉദ്ദേശിച്ചു് നടത്തപ്പെടുന്നു. സംഗി

തവും പാഠപദ്ധതിയിൽപെട്ട ഒരു പ്രധാനഭാഗമാണ്. പക്ഷെ, ഓരോപ്രദേശത്തേയും ആവശ്യമനുസരിച്ച് പാട്ടുകളുടെ രീതി വ്യത്യാസപ്പെട്ടിരിക്കുമെന്നേയൊള്ളു.

എല്ലാവിദ്യാൎത്ഥികളിലും ഒരു ഐക്യഭാവം ഉളവാകത്തക്കവിധത്തിൽ അദ്ധ്യാപകാദ്ധ്യേതാക്കൾ ഒരുമിച്ച് താമസിക്കുകയും ഒരുമിച്ച് ഭക്ഷണം കഴിക്കുകയും ഒരുമിച്ച് ജോലിചെയ്യുകയും ഒന്നിച്ചുതന്നെ കളിക്കുകയും ചെയ്യുന്നു.

എല്ലാവരും ചേൎന്നുള്ള ഉത്സാഹപൂൎവ്വമായ ഗാനത്തോടുകൂടി ഓരോ ദിവസത്തേയും ജോലി ആരംഭിക്കുന്നു. ചരിത്രപാഠങ്ങൾക്കും കായികാഭ്യാസത്തിനും ശേഷം സംഭാഷണത്തിനുള്ള സമയമാണ്. "മനുഷ്യജീവിതവും അതിൽ വിദ്യാൎത്ഥിക്കുള്ള സ്ഥാനവും", "ഇന്നത്തെ വൎത്തമാനങ്ങൾ", "ഇന്നത്തെ രാഷ്ട്രീയ പ്രശ്നങ്ങൾ", നാട്ടിലേയും മറുനാട്ടിലേയും രാഷ്ട്രീയകാൎയ്യങ്ങൾ" എന്നിവ തദവസരത്തിൽ ചിന്തിക്കപ്പെടുന്ന വിഷയങ്ങളിൽ ചിലതാണ്. ഭക്ഷണത്തിനുശേഷം എല്ലാവൎക്കും രണ്ടു മണിക്കൂർ നേരത്തെ വിശ്രമം ഉണ്ട്. ഉച്ചയ്ക്കുമേൽ കണക്ക്, ഡ്രായിംഗ്, വിദ്യാൎത്ഥികളാൽ തന്നെ തെരഞ്ഞെടുക്കപ്പെടുന്ന ഏതെങ്കിലും ഒരു വിഷയത്തെപ്പററിയുള്ള രചന എന്നിവയാണ് നടക്കുന്നത്. പിന്നീട് സമുദായശാസ്ത്രം, പ്രകൃതിശാസ്ത്രം, ശരീരശാസ്ത്രം മുതലായവയെ സംബന്ധിക്കുന്ന പ്രസംഗങ്ങളാണ്. വാദപ്രതിവാദസമയങ്ങളിൽ ഡെന്മാൎക്കിനു പററിയ കതിരകൾ, പന്നിയിറച്ചിയുടെ വില, മദ്യനിരോധനം, സ്ത്രീകളും സാമുദായിക പ്രശ്നങ്ങളും ഇത്യാദിവിഷയങ്ങളെപ്പററി ചൎച്ച ചെയ്യുന്നു. സായംകാലങ്ങൾ വിനോദത്തിനുള്ള അവസരങ്ങളാണ്.

ഈ വിദ്യാലയങ്ങളിലെ പാഠപദ്ധതികൾ അദ്ധ്യാപകന്മാരേയോ, പുസ്തകപ്പുഴുക്കളേയോ സൃഷ്ടിക്കുവാനായി ഉദ്ദേശിച്ചുള്ളതല്ല. പിന്നെയോ, ദിനകൃത്യങ്ങൾ സുഖകരമാക്കുന്നതിനും ഉത്സാഹപൂൎവ്വമായ ജീവിതത്തെപ്പററി ആത്മീയമായ ഒരു ബോധം നൾകുന്നതിനും ആണ്. അന്യോന്യം വിശ്വസിക്കുന്നതിനും, ഈ പരസ്പരവിശ്വാസം സഹകരണപദ്ധതികളിൽ സംഘടിതമായ നാണയപ്രവൎത്തനങ്ങൾ നടത്തുന്നതിനും ഈ സ്ഥാപനങ്ങളിൽ നിന്നും പുറത്തുവരുന്ന വിദ്യാൎത്ഥികളെ പരിശീലിപ്പിക്കുന്നു. ഇപ്രകാരം ഈ വിദ്യാലയങ്ങൾ ഡെന്മാൎക്കിലെ നാട്ടുംപുറങ്ങളിലെ കാൎയ്യങ്ങളിൽ ധാരാളം സ്വാധീനശക്തി പ്രയോഗിക്കുന്നുണ്ടെന്നുപറയാം.

പൊതുജന വിദ്യാലയസന്താനങ്ങളായ യുവതീയുവാക്കന്മാർ തങ്ങൾക്കു സിദ്ധിച്ചിട്ടുള്ള സംസ്കാരസമ്പത്തിനെ തങ്ങളുടെ സഹോദരീ സഹോദരന്മാരുടെ സേവനത്തിനായി അൎപ്പിക്കുമെന്നുള്ള ദൃഢവ്രതത്തോടുകൂടിയാണ് വെളിയിൽ ഇറങ്ങുന്നത്. ജനങ്ങളുടെ അറിവ് വൎദ്ധിപ്പിക്കുന്നതിനായി ഇവർ രാജ്യമാസകലം സഞ്ചരിച്ച് ആവശ്യമായ നിർദ്ദേശങ്ങൾ നൾകുന്നു. പ്രസംഗങ്ങൾ നടത്തുന്നതിനുള്ള അനവധിസംഘങ്ങളും, അനേകം വായനശാലകളും, യോഗമന്ദിരങ്ങളും ഈ സ്ഥാപനങ്ങളിലെ പൂൎവ്വവിദ്യാൎത്ഥികൾ സ്ഥാപിച്ചു നടത്തുന്നതായി ഡെന്മാൎക്കിൽ ഉണ്ട്.

ഇന്നു ഡെന്മാൎക്കിലെ കൃഷിക്കാരൻ തനിക്കു ആവശ്യമുള്ള സാമാനങ്ങൾ വാങ്ങുന്നതു ഒരു സഹകരണസ്റ്റോറിൽ നിന്നായിരിക്കും. അയാൾക്കു പണം ആവശ്യ

മുണ്ടെങ്കിൽ ഒരു പരസ്പരസഹായസംഘത്തിൽ നിന്നും കടം വാങ്ങുന്നു. ആവശ്യമുള്ള വിത്തുകൾ, വിത്തുവിതരണം ചെയ്യുന്ന സംഘങ്ങളിൽ നിന്നും, കന്നുകാലികൾക്കാവശ്യമുള്ള തീററിസാധനങ്ങൾ, കൃഷിക്കാവശ്യമുള്ള വളം, സിമൻറ്, വിദ്യുഛക്തിതുടങ്ങിയവ ഈ സാധനങ്ങൾ കൊണ്ടു് ഇടപെടുന്ന സംഘങ്ങളിൽ നിന്നും അയാൾക്കു് ലഭിക്കുന്നു. സഹകരണരീത്യാ നടത്തുന്ന ഗോരസവ്യവസായശാലകളിൽ അയാൾ പാൽവില്ക്കുന്നു. അയാൾക്കുള്ള പന്നികളെ പരസ്പരസഹായ തത്വമനുസരിച്ചു് നടത്തുന്നകശാപ്പുശാലകളിലാണു് കൊടുക്കുന്നതു്. മുട്ട, കന്നുകാലികൾ ഇവയുടെ വില്പന, ഇവ വ്യാപാരം ചെയ്യുന്നതിനായി സ്ഥാപിച്ചിട്ടുള്ള കയററുമതി സംഘങ്ങൾ മുഖാന്തിരമാണു് നടത്തുന്നതു്. അയാൾ വളർത്തുന്ന മൃഗങ്ങൾ സഹകരണരീതിയിൽ നടത്തപ്പെടുന്ന കന്നുകാലിവളർത്തു സംഘങ്ങളിൽ നിന്നും വാങ്ങപ്പെടുന്നവയാണു്.

ചുരുക്കിപ്പറയുന്നപക്ഷം, ഡെന്മാക്കിലെ കർഷകനു അവശേഷിച്ചിട്ടുള്ള ചുമതല ഉല്പാദനം മാത്രമാണു്. വിതരണവും, വില്പനയും രാജ്യത്തിൽ ബലവത്തായരീതിയിൽ നടപ്പിലിരിക്കുന്ന സഹകരണസംഘടനകൾ മുഖാന്തിരമാണു് നടക്കുന്നതു്. സഹകരണപ്രസ്ഥാനത്തിൻെറ ഏററവും സുഘടിതമായ ഒരുഭാഗം മാത്രമാണു് താനെന്നു് അവനു് പൂർണ്ണമായി അറിയാം. തൻെറ സത്യസന്ധതയിലും ആത്മാർത്ഥതയിലും നിസ്വാർത്ഥമായപ്രവൃത്തിയിലും സേവനസന്നദ്ധതയിലും ആണു് രാജ്യവാസികളുടെ സുഖവും അഭിവൃദ്ധിയും സ്ഥിതിചെയ്യുന്നതെന്നും അവൻ മനസ്സിലാക്കിയിട്ടുണ്ടു്. ആത്മീയമായ ഈ ഉണർവും, ഈ സഹോദരഭാവവും, സമുദായത്തിനുണ്ടായിട്ടുള്ള ഈ അഭിവൃദ്ധിയും, സേവനാസക്തിയും എല്ലാം പൊതുജനവിദ്യാലയങ്ങളിൽ നിന്നും ലഭിച്ചിട്ടുള്ള സദ്ഫലങ്ങളാണു്.

ഈ പൊതുജനവിദ്യാലയപ്രസ്ഥാനം ഡെന്മാക്കിലെ കർഷകജനതയെ ഉദ്ധരിച്ചിരിക്കുന്നു. അതു് അവിടത്തെ ഗ്രാമീണരെ നഗരവാസികളായ അവരുടെ സഹോദരന്മാരൊപ്പം ഉയർത്തിയിരിക്കുന്നു. സാധനോല്പാദന വിഷയത്തിലാകട്ടെ, അതിൻെറ വിതരണത്തിലാകട്ടെ, രാഷ്ട്രീയകാര്യങ്ങളിലാകട്ടെ, അവർ ഇന്നു് വിദഗ്ദ്ധന്മാരാണു്. ഈ വൈദഗ്ദ്ധ്യവും നേതൃത്വവും അവരുടെതന്നെയാണു്. എന്തെന്നാൽ അവർ സ്വയം ചിന്തിക്കുവാനും നഗരവാസികളുടെ സഹായംകൂടാതെ പ്രവർത്തിക്കുവാനും അഭ്യസിച്ചിരിക്കുന്നു. നമ്മുടെ കർഷകന്മാരെപ്പററി ഒന്നാകെ ഇതുപോലെ അഭിപ്രായപ്പെടാമോ? ഇക്കാര്യത്തിൽ നമ്മുടെ ഗ്രാമീണവിദ്യാലയങ്ങൾക്കു് കാര്യമായി ഒന്നും ചെയ്യാൻ കഴിഞ്ഞിട്ടില്ല. അതിനാൽ നാട്ടിൻപുറങ്ങളിലേ വിദ്യാഭ്യാസസമ്പ്രദായം പുനഃസംഘടിപ്പിക്കുന്നതിനു് തങ്ങൾക്കുള്ള സകല ഗുണവശങ്ങളും വിനിയോഗിക്കേണ്ട കടമ വിദ്യാസമ്പന്നരായ പട്ടണവാസികളുടേതാണു്.

---

# തേനീച്ചവളൎത്തലും കോഴിവളൎത്തലും.

(ശ്രീമാൻ ജി. അച്യുതൻപിള്ള.)

## തേനീച്ചവളൎത്തൽ.

തേനീച്ചവളൎത്തലും കോഴിവളൎത്തലും ഗ്രാമീണൎക്കു എത്രയും ആദായകരങ്ങളായ തൊഴിലുകളാകുന്നു. എന്നാൽ അവയെസംബന്ധിച്ചു അറിയേണ്ടതെന്നും തന്നെ പലരും അറിഞ്ഞിരിക്കയില്ല വലിയ മൂലധനം മുടക്കാതെ നല്ല ആദായംകിട്ടുന്ന തൊഴിലുകളാണു് ഇവ രണ്ടും. അതിനാൽ അവ ഓരോന്നും താഴെ വിവരിക്കുന്നു.

തേനീച്ചകൾ പല ജാതിയുണ്ടു്. എന്നാൽ മിക്കവാറും അവയുടെ ഭവനനിൎമ്മാണവും, വിഭാഗങ്ങളും ഒന്നുപോലെ ആകുന്നു. ഒരു തേനീച്ചക്കൂടിനെ ഒരു സാമ്രാജ്യത്തോടുപമിക്കാം. ഈ സാമ്രാജ്യത്തിലും ഉത്തമപൗരബോധമുള്ള പ്രജകളും, പ്രജകളെ ഭരണതന്ത്രപടുക്കളാക്കിത്തീൎക്കുന്നതിനുള്ള പാഠശാലകളും ഉണ്ടു്. ഈ സാമ്രാജ്യത്തെ ഭരിക്കുന്നതു് ഒരു രാജ്ഞിയാണു്. രാജ്ഞി ഒരു പെണ്ണീച്ചയാകുന്നു. പെണ്ണീച്ചയെക്കൂടാതെ ഓരോ ഭവനത്തിലും അല്ലെങ്കിൽ സാമ്രാജ്യത്തിലും ഏതാനുംഭടന്മാരും അനവധി നപുംസകരായ വേലക്കാരും ഉണ്ടു്.

രാജ്ഞിയെന്നു പറയുന്ന പെണ്ണീച്ചക്കു മററു ഈച്ചകളുടെ ഇരട്ടി വലിപ്പമുണ്ടായിരിക്കും. മററു ഈച്ചകളെക്കാൾ കൂടുതൽ ഭംഗിയും ഇതിനുള്ളതാകുന്നു. സാധാരണ ഈച്ചകളെപ്പോലെതന്നെ ഇതിന്റെ പൃഷ്ഠഭാഗത്തും ഒരുതരം കൂൎത്തവിഷമുള്ള കാലുകൾ ഉണ്ടു്. എന്നാൽ അതിനു അത്ര വലിയ വിഷമൊന്നുമില്ല. അതിനെ സാധാരണയായി അവ ഉപയോഗപ്പെടുത്താറുമില്ല. റാണി ഈച്ചയ്ക്കു മററു ഈച്ചകൾക്കുള്ളതിൽനിന്നു പുറവശത്തുള്ള കാലുകൾ അല്പം വ്യത്യാസപ്പെട്ടിരിക്കുമെങ്കിലും അതുപോലെ അരമുള്ളുകൾ ഉണ്ടായിരിക്കയില്ല. തേനീച്ചകൾ ഈ അരമുള്ളുകൾ കൊണ്ടാണു് പുഷ്പങ്ങളിൽനിന്നു പൂമ്പൊടി ശേഖരിക്കുന്നതു്. രാജ്ഞിയുടെ പൃഷ്ഠഭാഗത്തു അരമുള്ളുകൾ ഇല്ലാത്തതിനു പുറമെ അതിന്റെ ചിറകു ചെറുതും കുറച്ചു ഘനവും ഉറപ്പും ഉള്ളതുമാകുന്നു.

ഒരു കൂട്ടിൽ ഒരു പെണ്ണീച്ചയെ ഉണ്ടായിരിക്കയുള്ളൂ. അതാണു് രാജ്ഞി. സന്താനങ്ങളെ വൎദ്ധിപ്പിക്കലും സംരക്ഷിക്കലും ഈ രാജ്ഞിയുടെ പ്രധാന ജോലികളാകുന്നു. തന്റെ കീഴിലുള്ള ജോലിക്കാരെക്കൊണ്ടു ശരിക്കു ജോലിചെയ്യിക്കുന്നതും ഈ പെണ്ണീച്ചയുടെ സാമൎത്ഥ്യംകൊണ്ടാകുന്നു. രാജ്ഞിക്കു സാമൎത്ഥ്യം കുറവായിരുന്നാൽ സാധാരണജോലിക്കാരും അമാന്തക്കാരായിരിക്കും. ഇതിനാൽ ചില തേൻകൂടുകളിൽ

തേൻ വളരെ കുറവായിക്കാണാം. റാണി ഒരു ദിവസം മുന്നൂറുമുതൽ അഞ്ഞൂറുവരെ മുട്ടകൾ ഇടുകയും ഈ മുട്ടകൾ പൊട്ടി സന്താനങ്ങൾ ഉത്ഭവിക്കയും ചെയ്യുന്നു. മുട്ടകൾ എല്ലാം വിരിഞ്ഞു കുഞ്ഞാകുന്നതിനു ഏകദേശം ഇരുപത്തിഒന്നു ദിവസങ്ങളോളം വേണ്ടിവരുന്നു. മുട്ടകൾപൊട്ടിയുണ്ടാകുന്നവ അധികവും വേലക്കാരുടെ വകുപ്പിൽ പെട്ടവയാണെങ്കിലും രാജ്ഞിക്കു ഇഷ്ടംപോലെ ഏതു വകുപ്പിൽപെട്ട സന്താനങ്ങളേയും ഉല്പാദിപ്പിക്കുവാനുള്ള ശക്തിയുണ്ട്. പെണ്ണീച്ചയിലോ ആണീച്ചയിലോ ഏതു വകുപ്പിൽപ്പെട്ട സന്താനങ്ങളാണു് ആവശ്യമെന്നുവച്ചാൽ അതിനു തക്ക ആകൃതിയിലുള്ള മുട്ടകൾ ഇടുകയും ചെയ്യുന്നു. മുട്ടയിൽനിന്നു കുഞ്ഞു പുറത്തുവന്നാൽ മൂന്നുനാലു ദിവസത്തിനുള്ളിൽ അവ ജോലിചെയ്യാറാകും. ജോലിചെയ്യാനുള്ള ശേഷിയുണ്ടായാൽ മാത്രമെ അവ പുറത്തിറങ്ങി സഞ്ചരിക്കാറുള്ളു. ഏകദേശം മൂന്നാഴ്ചവട്ടംകൊണ്ടു് അവ നല്ലവണ്ണം ജോലിചെയ്യാറാകുന്നു. ഒരു കൂട്ടർ പുറത്തുസഞ്ചരിച്ചു ജോലിചെയ്യാറാകുമ്പോൾ മറ്റൊരുകൂട്ടർ കൂട്ടിനകത്തു ജോലികൾ ചെയ്വാൻതക്ക നിലയെ പ്രാപിക്കുന്നു. ഇപ്രകാരം പെണ്ണീച്ച തന്റെ സന്താനപരമ്പരയെ വൎദ്ധിപ്പിച്ചു നിലനിറുത്തിപ്പോരുകയാണു ചെയ്യുന്നതു്. പെണ്ണീച്ചയ്ക്കു വാൎദ്ധക്യമാകുമ്പോഴോ അല്ലെങ്കിൽ മറ്റൊരു പുതിയതേൻകൂടു നിൎമ്മിക്കണമെന്നു ഉദ്ദേശിക്കുമ്പോഴോ ആയിരിക്കും രാജ്ഞി വേറൊരു പെണ്ണീച്ചയുണ്ടാകുന്നതിനുള്ള മുട്ട ഇടാറുള്ളതു്. യുവരാജ്ഞി ജനിച്ചു പ്രായപൂൎത്തിയായ ഉടൻ ഒരുകൂട്ടം വേലക്കാരും ഏതാനും പുരുഷന്മാരുമായി പുറത്തേയ്ക്കു തള്ളിവിടും. കൂട്ടിൽനിന്നു ഭ്രഷ്ടയായ റാണി തന്റെ പരിവാരങ്ങളുമൊത്തുചേൎന്നു പുതിയവാസം ഉറപ്പിക്കുന്നു. തന്റെകൂടെവന്നിട്ടുള്ള വേലക്കാരെക്കൊണ്ടു മുറയ്ക്കു വേലകൾചെയ്യിക്കുന്നു. ഇപ്രകാരം തേനീച്ചക്കൂടുകൾ ഉണ്ടായി എങ്ങും കാണപ്പെടുകയാണു ചെയ്യുന്നതു്. ഒരു കൂട്ടിലുള്ള രാജ്ഞിയായ പെണ്ണീച്ചക്കു് ഏതെങ്കിലും തരത്തിൽ ക്ഷീണമോ മൃതിയോ സംഭവിക്കുന്നപക്ഷം ആ കൂട്ടിലുള്ള വേലക്കാരും പുരുഷന്മാരും ചേൎന്നു യുവരാജ്ഞിയെ സ്ഥാനാരോഹണം ചെയ്യിക്കയും ആദ്യത്തെ പെണ്ണീച്ച ജീവിച്ചിരിക്കയാണെങ്കിൽ അതിനെ കൊല്ലുകയും ചെയ്യുന്നു.

ആണീച്ചകൾ പൊതുവെ അലസന്മാരായി കാണപ്പെടുന്നു. ഇതുകൾ യാതൊരു ജോലിയും ചെയ്യുന്നില്ല. പെൺവഴിക്കു അവകാശക്രമം ഇരിക്കുന്നതിനാൽ ആണുങ്ങൾക്കു ഭരണവും ലഭിക്കുന്നില്ല. ആണീച്ചകൾ ഒരു കൂട്ടിൽ വളരെ ചുരുക്കമായേ കാണുകയുള്ളു. ചിലകൂടുകളിൽ ആണീച്ചകൾ കാണാതേയും ഇരുന്നേക്കാം. അങ്ങിനെ വരുമ്പോൾ പെണ്ണീച്ച മുട്ടയിട്ടു ആണീച്ചകളെ ജനിപ്പിക്കുന്നു. മററീച്ചകൾ ശേഖരിക്കുന്ന ആഹാരസാധനങ്ങൾകൊണ്ടു ആണീച്ചകൾ ഉപജീവിക്കുന്നു. കൂട്ടിൽ ആഹാരസാധനങ്ങൾ കുറഞ്ഞുപോകയോ ആണീച്ചകളുടെ സംഖ്യ വൎദ്ധിക്കുകയോ ചെയ്യുന്ന അവസരത്തിൽ വേലക്കാരും പുരുഷന്മാരുംതമ്മിൽ വലിയ യുദ്ധം ഉണ്ടാകുന്നു. ഈ യുദ്ധത്തിൽ ആണീച്ചകൾ എല്ലാം വധിക്കപ്പെടുകയാണു ചെയ്യുന്നതു്. ആണീച്ചകൾക്കു കാഴ്ചയിൽ അത്ര ഭംഗിയുണ്ടായിരിക്കുകയില്ല.

എന്നാൽ ആകൃതിയിൽ വേലക്കാരെക്കാൾ വലിപ്പം ഉണ്ടായിരിക്കും ഇവയുടെ പിൻവശം പരന്നും വൃത്തമായും ഇരിക്കും. സാധാരണ ഈച്ചകൾക്കുഎന്നപോലെ വിഷമുള്ള കാലുകൾ ഇവയ്ക്കു ഉണ്ടായിരിക്കുകയില്ല.

വേലക്കാർ മൂന്നുതരത്തിലുണ്ടു്. ഭടന്മാർ, ഭവനനിൎമ്മാതാക്കൾ, തേൻശേഖരിപ്പുകാർ എന്നിങ്ങനെ അവർ മൂന്നുവകുപ്പായിരിക്കുന്നു ഒരു കൂട്ടിൽ രാജ്ഞിയും ആണീച്ചകളും ഒഴിച്ചുള്ളവർ എല്ലാം വേലക്കാരാണു്.

ഭടന്മാർ എപ്പോഴും യുദ്ധത്തിനു തയ്യാറായിരിക്കും. ഇവക്കു വേറെ ജോലികൾ ഉണ്ടായിരിക്കുന്നതല്ല. ശത്രുക്കളുടെ ആക്രമണത്തിൽനിന്നു കൂടിനെ രക്ഷിക്കുന്നതിനു ഇവർ ചുമതലക്കാരായിരിക്കുന്നു. കൂട്ടിനുള്ളിൽ പ്രവേശിക്കുന്ന ശത്രുക്കളെ എതിൎത്തു ഓടിക്കുകയോ വധിക്കുകയോ ചെയ്യുന്നതു് ഇവരുടെ ജോലിയാണു്. ശത്രുക്കളെ ജയിക്കാൻ തങ്ങളെക്കൊണ്ടു സാധിച്ചില്ലെന്നുവരുമ്പോൾ കൂട്ടിനകത്തുള്ളവർ എല്ലാം ഒന്നുചേൎന്നുകൂടിപ്പുറപ്പെട്ടു എവിടെയെങ്കിലും മറ്റൊരു താവളം അന്വേഷിച്ചു പോകുന്നു. ഭടന്മാർ ശത്രുക്കളെ എതിൎക്കുന്നതിനു വളരെ സമൎത്ഥന്മാരാണു്. ഇവരുടെ ആയുധങ്ങൾ വിഷമുള്ളും വിഷസഞ്ചിയും മാത്രമാണു്. ശത്രുവിനെ കണ്ടാലുടൻ ആ വിഷമുള്ളുകൾ ബലമായി അതിന്നെ പ്രയോഗിക്കയും മിക്കവാറും സഞ്ചിയോടുകൂടി മുള്ളുകൾ ഏൾപ്പിച്ചു പിൻമാറുകയും ചെയ്യുന്നു. പല്ലികളുടെ വാലുകൾക്കുള്ളതുപോലെതന്നെ മുറിഞ്ഞുപോയാൽ വീണ്ടും ആവിർഭവിക്കുന്നതിനുള്ള ഒരു ശക്തിവിശേഷം ഈ വിഷമുള്ളുകൾക്കുള്ളതിനാൽ ഇങ്ങനെ മുറിയുന്നതുകൊണ്ടു അവയ്ക്കു യാതൊരു കേടും വരാനില്ല. സാധാരണ ചെറുപ്രാണികൾ ഇതിൽനിന്നുമുള്ള വേദനകൊണ്ടു പിൻതിരിഞ്ഞു ഓടിപ്പോകുന്നു.

കൂട്ടിനകത്തുള്ള വേലകൾ നിർവ്വഹിക്കുന്നതു കുഞ്ഞുങ്ങളാണു്. കുഞ്ഞുങ്ങൾ മുട്ടവിരിഞ്ഞു മൂന്നുനാലുദിവസത്തിനു ശേഷമെ പുറത്തുസഞ്ചരിക്കാറുള്ളുവെന്നു മുൻപു് പ്രസ്താവിച്ചുവല്ലോ. ഇപ്രകാരം ഭവനകാൎയ്യങ്ങളിൽ ഏൎപ്പെട്ടുന്നവരെ മൂന്നായി തരംതിരിക്കാം. ഒന്നാമത്തു് കൂടുകളിൽ യാതൊരു മാലിന്യങ്ങളും ഉണ്ടാകാതെ സൂക്ഷിക്കുന്നവർ. അതായതു നമ്മുടെ മുൻസിപ്പാലിറ്റിക്കാരെപ്പോലെ ഇവരെ വിചാരിക്കാം. ഇക്കൂട്ടർ ചത്തവരേയും; മുറിവേറ്റവരേയും, മുടന്തന്മാരേയും മറ്റും കൂട്ടിൽനിന്നു വെളിക്കെടുത്തിട്ടുകളയുന്നു. നല്ലവണ്ണം ജോലിചെയ്വാൻ ശേഷിയില്ലാത്തതിനെയൊക്കെ കൊന്നൊടുത്തു ദൂരത്തുകളയുന്നതിനും ഇവക്കൊരു മടിയുമില്ല. ശുചീകരണപ്രവൃത്തിയിൽ ഇവക്കുള്ള സാമൎത്ഥ്യം അത്ഭുതാവഹമാകുന്നു. രണ്ടാമത്തെ സെറ്റുകാർ വളൎത്തമ്മമാരാകുന്നു. നേഴ്സുകളും വളൎത്തമ്മമാരും നമ്മുടെ കുടുംബങ്ങളിൽ കണ്ടുവരുന്നതുപോലെതന്നെ ഇവിടെയും രാജ്ഞിയുടെ സന്താനങ്ങളെ ശരിക്കു വളൎത്തുന്നതിനു ഒരുകൂട്ടം ധാത്രിമാർ ഉള്ളതാകുന്നു. മനുഷ്യലോകത്തിൽ നാം കാണുന്ന ധാത്രിമാരെപ്പോലെതന്നെ ഇവരും വളരെ സൂക്ഷ്മവും ബുദ്ധിസാമൎത്ഥ്യവും ഉള്ളവരാ

കുന്നു. പെണ്ണീച്ച മുട്ടയിട്ടാൽ പിന്നെ അവയുടെ സ്ഥിതി എന്താണെന്നു നോക്കാറില്ല. പിന്നീടുള്ള പരിചര്യ മുഴുവൻ ഈ ധാത്രിമാരിലാണു സ്ഥിതിചെയ്യുന്നത്. മുട്ടകളെ സൂക്ഷിക്കയും മുട്ടവിരിയാനുള്ള ശുശ്രൂഷകൾ ആചരിക്കയും ചെയ്യുന്നതിനു പുറമെ കുഞ്ഞുങ്ങൾ പുറത്തുവന്നശേഷം വേണ്ട ആഹാരം കൊടുക്കുകയും അവരെ വേണ്ടവിധം ജോലികൾ പരിശീലിപ്പിക്ക, ഉചിതമായ ജോലികളിൽ അവരെ ഏർപ്പെടുത്തുക, എന്നിവയും ആ വളർത്തമ്മമാർ ചെയ്യുന്നു. മൂന്നാമത്തു സേവകന്മാർ എന്നൊരു സെററുകാരുണ്ട്. ഇക്കൂട്ടർ രാജ്ഞിയുടെ പരിചാരകന്മാരാണ്. രാജ്ഞിയായ പെണ്ണീച്ചയെ എപ്പോഴും ഇവർ അകമ്പടി സേവിച്ചുനില്ക്കും. അന്യപ്രാണികൾ ഏതെങ്കിലും റാണിയെ സമീപിച്ചാൽ അവയെ തുരത്തുന്നതിൽ ജാഗ്രത കാണിക്കയും കഴിയുന്നപക്ഷം അവയെ വധിക്കയും ചെയ്യുന്നു. രാജ്ഞിയുടെ സഞ്ചാരപഥങ്ങളിൽ ഇവർ അകമ്പടിയായി സഞ്ചരിക്കുന്നു. വേനൽകാലങ്ങളിൽ രാജ്ഞിക്കു ചൂടുസഹിക്കുന്നില്ലെന്നു കണ്ടാൽ ഈ പരിചാരകവൃന്ദം ചുററും നിന്നു തങ്ങളുടെ ചിറകുകൾ വിടർത്തു വീശി കാററേൾപ്പിക്കുകയും ചെയ്യാറുണ്ട്. ഇപ്രകാരം റാണിയെ സഹായിക്കയും സന്തോഷിപ്പിക്കയും ചെയ്യുന്നതു ഇവരുടെ ജോലിയാണ്. ഇനി നാലാമതൊരു സെററുകാർ ഭണ്ഡാരം സൂക്ഷിപ്പുകാരാണ്. ഇവർ പുറമെനിന്നു കൊണ്ടുവരുന്ന മുതലുകളെ യഥാവസരം ഏററുവാങ്ങി സൂക്ഷിക്കുന്നു. പുറമെ നിന്നു പൂമ്പൊടി മുതലായ സാമാനങ്ങൾ ശേഖരിച്ചു കൊണ്ടുവരുന്നവർ കണ്ടമാനം എവിടെ എങ്കിലും ഇട്ടുംവച്ചു അവരുടെ ജോലിക്കു ബദ്ധപ്പെട്ടുപോകുകയാണു ചെയ്യുന്നത്. എന്നാൽ അവയെ സൂക്ഷിച്ചെടുത്തു അവ വയ്ക്കേണ്ട സ്ഥാനങ്ങളിൽ വയ്ക്കുന്നതു് ഇക്കൂട്ടരുടെ ജോലിയാകുന്നു. കൂടുകളിൽ ഉള്ള അറകളിൽ തേൻനിറഞ്ഞു കഴിഞ്ഞാൽ അതുകൾ ഒരുതരം മെഴുകു പാടകൊണ്ടു അടച്ചു മൂടി സൂക്ഷിക്കുന്നതും മററും ഇവരുടെ ജോലിയാണ്. അഞ്ചാമത്തു പൊതുമരാമത്തു ഡിപ്പാർട്ടുമെൻറുകാരാണ്. ഈ സംഘക്കാരുടെ മുഖ്യജോലി സ്ഥലസൗകര്യം അനുസരിച്ചു തേൻതട്ടുകളും അറകളും നിർമ്മിക്കുകയാകുന്നു. പെണ്ണീച്ചയ്ക്കു മുട്ടകൾ ഇടുന്നതിനു പ്രത്യേകം കൂട്ടുകളും ഇവർ നിർമ്മിക്കുന്നു. ഇവരുടെ ശില്പകലാപാടവം അസാമാന്യമാകുന്നു. ആറാമതൊരു കൂട്ടർ പുറത്തുപോയി പൂമ്പൊടികളും തേനും ശേഖരിക്കുന്നവരാണ്. ഇതു് കൂട്ടിനകത്തുള്ള ജോലികളിൽ ഏർപ്പെട്ടിരിക്കുന്ന കുഞ്ഞുങ്ങൾ പ്രായപൂർത്തിവന്നാൽ ചെയ്യുന്ന പണിയാണ്. ഇങ്ങിനെ ഓരോവകുപ്പുകാർക്കും ജോലികൾ തരംതിരിച്ചിട്ടുണ്ടെങ്കിലും വേണ്ടിവന്നാൽ അവർ ഒത്തൊരുമിച്ചു പ്രവർത്തിക്കയും ചെയ്യാറുണ്ട്.

വേലക്കാർ ആകൃതിയിൽ ഒന്നുപോലെ ഇരിക്കുന്നു. അവ ആണും പെണ്ണും ഈച്ചകൾക്കൊപ്പം മുഴപ്പുള്ളതായിരിക്കയില്ല. ഇവയ്ക്കു തേൻ ശേഖരിപ്പാൻ നീണ്ട നാക്കുകളും പൂമ്പൊടി ശേഖരിക്കാൻ പുറം കാലുകളിൽ ബ്രഷ്പോലെ

ഒരു ഭാഗവും വയററിൽ രണ്ടു സഞ്ചികളും ഉണ്ട്. സഞ്ചികളിൽ ഒന്നു ആഹാരസാധനങ്ങൾ ശേഖരിപ്പാനും മറെറാന്നു തേൻ ശേഖരിപ്പാനും ഉള്ളതാകുന്നു. തേൻ അതിൽപകൎന്നുകൊണ്ടുവന്നു വേറൊന്നിലേക്കു ഒഴിക്കുന്നതിനും ഈ സഞ്ചി ഉപകരിക്കുന്നു. തേനിച്ചക്കൂട്ടുകൾ ധാരാളമായി പണിതു വില്ക്കപ്പെടുന്നുണ്ടു്. അവയിൽ ഈച്ചകളെ പകൎത്തുന്നതു് പരിചയമുള്ളവരെ കൊണ്ടു ചെയ്യിക്കണം. ഇങ്ങിനെ ഓരോ വിട്ടുകളിലും വച്ചാൽ ഇതു വളരെ ആദായമുള്ള തൊഴിലാണു്.

## കോഴിവളൎത്തൽ

സാധാരണയായി മിക്ക വിട്ടുകളിലും കോഴികളെ വളൎത്തിവരുന്നതിനാൽ കോഴി വളൎത്തലിനെക്കുറിച്ചു ഏറെക്കുറെ എല്ലാവൎക്കും എന്തെങ്കിലും അറിയാമായിരിക്കും. എന്നാൽ അങ്ങിനെ വീട്ടുകളിൽ ൧൦൦ കോഴികളെ എങ്കിലും ഒരുമിച്ചു നിറുത്തി വളൎത്തുന്ന ഒരു ഏൎപ്പാടു് അത്രതന്നെ ഉണ്ടോ എന്നു സംശയമാണു്. കോഴികളെ അപ്രകാരം വളൎത്തണമെങ്കിൽ സാരമായ പലസംഗതികളും നാം അറിഞ്ഞിരിക്കണം. കോഴി വളൎത്തുവാൻ നാം ആലോചിക്കുമ്പോൾ ആദ്യമായി ശ്രദ്ധിക്കേണ്ടതു കെട്ടിടത്തിൻെറ സംഗതിയാണു്. അതിനാൽ കെട്ടിടത്തെക്കുറിച്ചു ചില പ്രധാന വിവരങ്ങൾ ചുവടെ ചേൎക്കുന്നു.

ആവശ്യത്തിനു തക്ക നീളത്തിലും പത്തടിയിൽ കുറയാത്ത വീതിയിലുംആയിരിക്കണം കെട്ടിടം ഉണ്ടാക്കേണ്ടതു്. ഇങ്ങനെ ഉണ്ടാക്കുന്ന പുരയിൽ അഞ്ചടിപൊക്കത്തിൽ തട്ടുകൾ ഇടണം. ഈ തട്ടുകളിലും കീഴും ൧൦ കോഴികൾക്കുവീതം സഞ്ചരിക്കത്തക്ക നിലയിൽ പ്രത്യേകം പ്രത്യേകം കമ്പിവലകൾകൊണ്ടുമുറികൾ തിരിക്കേണ്ടതാണു്. ഒരിക്കലും അതിൽ പത്തിൽകൂടുതൽ കോഴികൾ ഉണ്ടായിരിക്കാൻ പാടില്ലാത്തതാകുന്നു. ഈ പുരയുടെ രണ്ടു ഭാഗങ്ങളിലും വാതലുകളും മദ്ധ്യേകൂടി കമ്പിവലകൾകൊണ്ടു വിഭജിക്കത്തക്ക രീതിയിൽ ഒരു ലൈൻ വച്ചുകൊണ്ടു ചെറിയ ചെറിയ മുറികളായി വിഭജിക്കുന്നതും നന്നായിരിക്കും. ഈ രീതിയിൽ മുറികൾ ഉണ്ടാക്കി ഒരു നിശ്ചിത സംഖ്യയിൽ കവിയാത്ത കോഴികളെ വളൎത്തുന്നപക്ഷം അവയ്ക്കു വളരുന്നതിനു ആവശ്യമുള്ള കാററും വെളിച്ചവും കിട്ടുന്നതുകൂടാതെ അന്യജന്തുക്കളിൽനിന്നു ഉപദ്രവം നേരിടാതിരിക്കയുംചെയ്യുന്നതാണു്.

കോഴികൾക്കു ആഹാരം നൽകുന്നതിലും നല്ലതുപോലെ നിഷ്കൎഷയുണ്ടായിരിക്കേണ്ടതാണു്. ആഹാരത്തിനു് അനുസരിച്ചുമാത്രമെ ആദായം കിട്ടുകയുള്ളു. കമ്പിവലകൾകൊണ്ടു ഉണ്ടാക്കീട്ടുള്ള ചെറിയ മുറികൾക്കുള്ളിൽ ആഹാരം തയാറാക്കി അതിൽവച്ചു വാതിൽതുറന്നു കേറാവുന്നടത്തോളം കോഴികളെ ആ മുറിയ്ക്കുള്ളിൽ വിട്ടതിൽപിന്നെ വാതിൽ അടയ്ക്കുകയുംചെയ്യണം. ഇങ്ങിനെ എല്ലാററിനും ആഹാരം

കൊടുക്കുവാൻ സാധിക്കാത്തപക്ഷം രണ്ടുകോഴികൾ ചെല്ലുന്നേടത്തു എല്ലാംകൂടി തിക്കിത്തിരക്കി ഒന്നിനും നിറയെ ആഹാരം കിട്ടാതെവരും. ആഹാരം കൊടുത്ത ശേഷം അവയെ ഇഷ്ടംപോലെ വിശാലമായ സ്ഥലങ്ങളിൽ തുറന്നുവിട്ടു വിഹരിക്കത്തക്ക സൗകര്യവും നൽകണം.

സാധാരണയായി, പിടക്കോഴികൾമാത്രം ധാരാളം ഉണ്ടായിരുന്നാൽ അവയിൽനിന്നു ആദായം കിട്ടുമെന്നാണു് ജനങ്ങളുടെ വിശ്വാസം. ഇതത്ര ശരിയല്ല. പിടക്കോഴികളുടെ സംഖ്യയ്ക്കു തുല്യംതന്നെ പൂവൻകോഴികളും ഉണ്ടായിരിക്കുന്നതു നല്ലതാണു്.

ഇപ്രകാരംതന്നെ ലെഗ്ഗ്ഹോറൺസ്സ്, ഓപ്പിംഗ്ൻറൺ, മൈനാക്കാ എന്നീ അധികം മുട്ടയിടുന്ന ജാതികളെ തിരഞ്ഞെടുത്തു വളർത്തുകയാണു നല്ലതെന്നും ഒരു ബോധം ഉള്ളതായിക്കാണുന്നു. ഈ ജാതികൾ കൂടുതൽ മുട്ടയിടും എന്നുള്ളതു് ശരിതന്നെ. എന്നാൽ സാധാരണ വർഗ്ഗങ്ങളെ സംരക്ഷിച്ചു കൂടുതൽ ആദായകരമാക്കിത്തീർക്കുന്നതാണു് ഉത്തമമായ മാർഗ്ഗം. സാധാരണ കോഴികളെ നല്ലതിൻവണ്ണം വളർത്തുന്നപക്ഷം അവയിൽനിന്നു കൂടുതൽ ആദായം കിട്ടും എന്നുള്ളതിനു സംശയമില്ല.

അടവയ്ക്കുന്നതു് ഉഷ്ണകാലത്തായിരിക്കണം. എന്തെന്നാൽ മഴക്കാലത്തു അടവച്ചാൽ തണുപ്പുനിമിത്തം മുട്ടകൾ അധികവും ചീഞ്ഞുപോകാൻ ഇടയാകുന്നതാണു്. ഒരു കോഴിയുടെ ചിറകുകൊണ്ടു അമർത്തിപ്പിടിച്ചാൽ കൊള്ളുന്നതിൽ അധികം മുട്ടകൾ അടവയ്ക്കുന്നതും നന്നല്ല. അപ്രകാരമല്ലാതെ കൂടുതൽ മുട്ടകൾ അടവയ്ക്കുന്നതായാൽ എല്ലാററിലും ഒരുപോലെ ചൂടുപിടിക്കാതെ വിരിയുന്നതിനു താമസം നേരിടുന്നതാണു്. ചൂടു തട്ടുന്നതു എളുപ്പം വിരിയുകയും ചൂടുതട്ടാത്തതു വിരിയാൻ താമസിക്കയുംചെയ്യും. അതു പലപ്പോഴും നഷ്ടത്തിനു സംഗതിയാകുന്നതാണു്. സാധാരണയായി മൂന്നാഴ്ചകൾകൊണ്ടു അടവയ്ക്കുന്ന മുട്ടകൾ വിരിയുന്നതാണു്. അടവയ്ക്കുന്നതിനും വിരിഞ്ഞ കുഞ്ഞുങ്ങളെ സൂക്ഷിക്കുന്നതിനും പ്രത്യേക സ്ഥലങ്ങൾ ആവശ്യമാണു്. തള്ളക്കോഴി കുട്ടികളെ പരിചരിക്കുന്ന മാതിരിതന്നെ ഉടമസ്ഥൻ തള്ളക്കോഴിയേയും സൂക്ഷിക്കേണ്ടതാകുന്നു. കാററും മഴയും വെയിലും കൊള്ളാത്തവിധം പുറത്തയയ്ക്കാതെ "കൂപ്പിൽ"തന്നെ സൂക്ഷിക്കുന്നതുംകൊള്ളാം.

തള്ളക്കോഴിയുടെ സഹായംകൂടാതെ "ഇങ്കുബേററർ" വഴി പിരിച്ചെടുക്കുന്ന കുട്ടികൾക്കു ജീവിക്കുന്നതിനു അത്യാവശ്യമായ ചൂടു ഉടമസ്ഥൻ നൽകേണ്ടിയിരിക്കുന്നു. മുട്ടയിൽനിന്നു "ഇങ്കുബേററർ" വഴി പുറത്തു വന്നഉടൻ ആവശ്യമുള്ള ചൂടു കിട്ടത്തക്കവിധം സ്വല്പസമയം വിശ്രമിക്കുന്നതിനുപകരിക്കുന്ന ഒരു പെട്ടിയിൽ അവയെസൂക്ഷിക്കേണ്ടതാണു്. പെട്ടിയിൽനിന്നു എടുത്തുകഴിഞ്ഞാൽ ഫ്ളാനൽകൊണ്ടു മൂടിയിട്ടുള്ള ഒരു പെട്ടിയിലാണു സൂക്ഷിക്കേണ്ടതു്. ഒന്നു രണ്ടു ദിവസത്തേക്കു ആഹാരം

ഒന്നും കൊടുക്കേണ്ട ആവശ്യമില്ല. എന്നാൽ ആ സമയം അവയ്ക്കു ചൂടു കിട്ടുന്ന വിഷയത്തിൽ നാം പ്രത്യേകം ശ്രദ്ധിക്കേണ്ടതുണ്ടു്.

മുട്ട വിരിഞ്ഞ രണ്ടാംദിവസം അവയെ കൂപ്പിലേക്കു മാററിഇടാം. അകത്തും പുറത്തും ഒരുപോലെ ഓടിക്കളിക്കുവാനും ആവശ്യമുള്ള വ്യായാമം ലഭിക്കുവാനും സൗകര്യമുള്ള സ്ഥിതിക്കു കുട്ടികളോടുകൂടി തള്ളക്കോഴിയേയും കൂപ്പിൽ സൂക്ഷിക്കേണ്ടതാണു്. കൂപ്പു് പല തരത്തിലുണ്ടു്. മഴ നനയാത്തതും കാററു കയറാത്തതും തണുപ്പു തട്ടാത്തതും വിസ്താരമുള്ളതുമായ ഒരു കൂട്ടം അതിനോടുചേൻ്റ മററു പ്രാണികൾ കടക്കാത്തതും വായുസഞ്ചാരവും സൂര്യപ്രകാശവും ലഭിക്കത്തക്കവിധത്തിലും വേലികെട്ടിയിട്ടുള്ള കുറെ സ്ഥലവും ഉള്ളതായ ഒരു കൂട്ടതന്നെയാണു കൂപ്പു് എന്നു പറയുന്നതു്. വൃത്തിയുള്ളതും പുതിയതുമായ തറയും നടുക്കു ഒരു പുൽത്തകടിയും ഉണ്ടായിരുന്നാൽ കൊള്ളാം. തറ ചെളിയുള്ളതും അവയുടെ കാലുകൾക്കു കേടുപററത്തക്കവിധം പരുപരിപ്പുള്ളതും ആയിരിക്കരുതു്.

മുട്ട വിരിഞ്ഞു രണ്ടാം ദിവസം മുതൽ ബിസ്ക്കററു പൊടിയൊ അരിപ്പൊടിയൊ അവയുടെ മുമ്പിൽ വിതറികൊടുക്കണം, തള്ളയ്ക്കു് ആസമയം തീററികൊടുക്കണമെന്നില്ല. എന്തെന്നാൽ തള്ളയ്ക്കും പിള്ളയ്ക്കും പററിയ ആഹാരം ഇട്ടുകൊടുത്താൽ ചിലപ്പോൾ അതുകൾ കുട്ടികളുടെ തൊണ്ടയിൽചെന്നിരുന്നു അവ ശ്വാസം മുട്ടി ചാകാൻഇടവരും. ആദ്യമായി തള്ളക്കോഴിയെ പ്രത്യേകം തിററികൊടുത്തു ആശ്വസിപ്പിച്ചിട്ടുവേണം കുട്ടികൾക്കു തീററികൊടുക്കാൻ. രണ്ടാഴ്ച കഴിയുന്നതു വരെ കുട്ടികൾക്കു മണിക്കൂറിൽ ഒരിക്കൽ മാത്രമെ തിററികൊടുക്കാവൂ എന്നുള്ളതും ശ്രദ്ധിക്കേണ്ടതാണു്. എപ്പോഴും ആവശ്യത്തിലധികം ആഹാരം അവയുടെ മുമ്പിൽ ഇങ്ങനെ വിതറി ഇടുന്നതു ശരിയല്ല. ഇഷ്ടംപോലെ പുറത്തു സഞ്ചരിച്ചു പുഴുക്കളേയും മററും കൊത്തിതിന്മാൻ അനുവദിക്കുന്ന പക്ഷം മുൻപറഞ്ഞവിധം തീററുന്നകാര്യത്തിൽ അത്രമാത്രം ശ്രദ്ധഎടുക്കണമെന്നില്ല. കന്നുകാലികളുടെ പുതിയ എല്ലുകൾ വാങ്ങി പൊടിച്ചു ആഹാരത്തോടു അല്പമാത്രം ചേർത്തുകൊടുത്താൽ കോഴിക്കുഞ്ഞുങ്ങൾക്കു നല്ലബലം ഉണ്ടാകുന്നതാണു്.

തള്ളക്കോഴിയുടെ ചിറകിനിടയിൽ വെച്ചു ചൂടുപിടിപ്പിക്കുന്നതു് വളരെ നല്ലതാണു്. എന്നാൽ അങ്ങനെ ചിറകിനിടയിൽ ഇരുന്നു ഞെരുങ്ങുന്നതു കൊണ്ടു പൂവൻ കോഴികളുടെ പൂവ് ഒടിഞ്ഞു മടങ്ങി ചെറുതായി പോകുന്നതിനു ഇടവരുന്നതിനാൽ കൃത്രിമച്ചൂടു ഏൎപ്പെടുത്തുന്നതും നല്ലതാണു്. തണുപ്പു കുഞ്ഞുങ്ങളുടെ വളൎച്ചയ്ക്കു ഹാനികരമായിരിക്കുന്നതിനാൽ ഇടവം മിഥുനം എന്നീമാസങ്ങളിൽ അടവച്ചു

വിരിക്കുന്ന കോഴിക്കുഞ്ഞുങ്ങൾക്കു അധികം വളർച്ചയില്ലാതെ കാണപ്പെടുന്നുണ്ടു്. ഇതിനും കൃത്രിമച്ചൂടു് വളരെ ഉപകരിക്കുന്ന ഒന്നാണു്.

കോഴിക്കുഞ്ഞുങ്ങൾക്കു എല്ലുകൾ ഉണ്ടാകാൻ എട്ടാഴ്ച്ചയോളം വേണ്ടിവരുന്നതാണു്. അതിലേയ്ക്കു ഓട്ട്സ് ഒരു നല്ല ആഹാരമാകുന്നു. എന്നാൽ കൂടെക്കൂടെ അങ്ങനെ ഓട്സ് കൊടുക്കുന്നതും ശരിയല്ല. പോഷകാംശമുള്ളതും എളുപ്പം ദഹിക്കുന്നതും വേവിക്കാത്തതുമായ ആഹാരങ്ങൾ കൊടുക്കുന്നതും നന്നായിരിക്കും. നല്ലതിൻവണ്ണം വേവിച്ച മുട്ട ചെറുതായി അരിഞ്ഞു ബിസ്ക്കററു പൊടിയും ചേർത്തു കൊടുക്കുന്നതു നല്ലതാണു്. ചുവന്നുള്ളിയും വെളുത്തുള്ളിയും കോഴിക്കുഞ്ഞുങ്ങൾക്കു തീററിയ്ക്കു കൊള്ളാം. ദഹനമുണ്ടാക്കുകയും സുഖക്കേടുകളെ തടയുകയും ചെയ്യുന്നതിനു ഇവ പററിയ ആഹാരമാകുന്നു. കൊടിത്തൂവയ്ക്കു രക്തത്തെ തണുപ്പിക്കുവാനുള്ള ശക്തിയുള്ളതിനാൽ അതു നല്ലവണ്ണം വേവിച്ചു നുറുക്കികൊടുക്കുന്നതും കൊള്ളാം. കോഴിക്കുഞ്ഞുങ്ങൾക്കു കുടിക്കാൻ വച്ചിരിക്കുന്ന വെള്ളം അധികം തണുപ്പു തട്ടാതേയും, അതിൻെറ കാഷ്ഠം വീഴാതെയും സൂക്ഷിക്കേണ്ടതാണു്. രണ്ടാം ദിവസം മുതൽ അവ വെള്ളം കുടിക്കാൻ തക്കപ്രാപ്തിയുള്ളതായിത്തീരുന്നു. പാൽ കോഴിക്കുഞ്ഞുങ്ങൾക്കു നല്ല ആഹാരസാധനമാണു്. പാൽ കൊടുത്താൽ കുഞ്ഞുങ്ങൾക്കു നല്ല വളർച്ചയുണ്ടാകാതിരിക്കയില്ല. പാലിനോളം തന്നെ ചിതൽപ്പുററുകളും അവയ്ക്കു പററിയ ആഹാരമാകുന്നു. ചെറിയ വിത്തുകളൊ ധാന്യങ്ങളൊ ആഹാരമായി കൊടുക്കുന്നതും നല്ലതാണു്. തീററിസാധനങ്ങൾക്കു പുറമേ കുറെ ചരലോ മണലോ കോഴിക്കുഞ്ഞുങ്ങൾക്കു ഇട്ടുകൊടുക്കേണ്ടതാണു്. ഇതു നിമിത്തം പകൽ മുഴുവൻ കൊത്തിയെടുത്തു വയററിനുള്ളിൽ ആക്കിയിട്ടുള്ള ആഹാരസാധനങ്ങൾ ദഹിക്കാൻ സംഗതിയാകുന്നതാണു്.

ആഹാരംപോലെതന്നെ വ്യായാമവും അവയ്ക്കു ആവശ്യമാകുന്നു. തള്ളക്കോഴി തീററിക്കായി ചുററി സഞ്ചരിക്കുന്നതു നിമിത്തം അവയ്ക്കാവശ്യമുള്ള വ്യായാമം ലഭിച്ചു എന്നുവരാം. വെള്ളത്തിലും ചെളിയിലും ചികഞ്ഞുനടക്കുന്നതിനും, സദാ കൂട്ടിനുള്ളിൽ അടച്ചിടുന്നതിനും അനുവദിക്കുന്നതു നന്നല്ല. മലബന്ധം ഉള്ളതായി കണ്ടാൽ "എപ്സം" കോഴിക്കുഞ്ഞുങ്ങൾക്കു ആഹാരത്തിൽ ചേർത്തു കൊടുക്കാം. അല്ലാത്തപക്ഷം ആവണക്കെണ്ണയും ആഹാരത്തിൽകൂടി കൊടുക്കുന്നതിനു വിരോധമില്ല. ഇപ്രകാരം ശരിയായി ആഹാരം കൊടുത്തും വ്യായാമത്തിനുംമററും വേണ്ട സൗകര്യം നൽകിയും കോഴികളെ വളർത്തുന്നതു് ഏററവും ആദായകരമായിരിക്കുമെന്നുള്ളതിനു യാതൊരുസംശയവും ഇല്ലാത്തതാണു്.

---

# താമരയുടെ ദിവ്യത്വം.

(എ. ഒ. ജോസഫ്, എം. ഏ. എൽ. ററി.)

വൃക്ഷങ്ങളിൽ നാവുകളും അരുവികളിൽ ഗ്രന്ഥങ്ങളും പാറക്കഷണങ്ങളിൽ ദിവ്യോപദേശങ്ങളും അടങ്ങിയിരിക്കുന്നു എന്നു ഷേക്സ്പീയർ മഹാകവി പാട്ടുകയുണ്ടായി. അഗാധമായ ഭാവനാശക്തിയാൽ അനുഗ്രഹീതരായ ചുരുക്കം ചിലർ മാത്രം കണ്ടെത്തിയിട്ടുള്ള പ്രകൃതിയുടെ ആഴത്തെപ്പററിയുള്ള ഒരു സൂചന അതിൽ അന്തർഹിതമായിരിക്കുന്നു. ഓരോ ജനപദത്തിനും അതിൻെറ ജന്മദേശത്തിലെ വസ്തുപരമായ ചുററുപാടുകൾ ആത്മീയവും, ബുദ്ധിപരവുമായ പാഠങ്ങളുടെ ഒരു സമ്പൽസങ്കേതമാണ്. തൻെറ ദ്വീപഭവനത്തിൽ നിന്നു വെളിയിൽവന്നു എപ്പോഴും അപാരമായ പാരാവാരവുമായി ഇടപഴകുന്ന ഇംഗ്ലീഷുകാരനു അതു "അനന്തതയുടെ പ്രതിബിംബവും, ആ അദൃശ്യശക്തിയുടെ സിംഹാസനവും മഹത്തായ ക്ഷോഭങ്ങളിൽ സ്വന്തരൂപം പ്രതിഫലിപ്പിക്കുന്ന ഈശ്വരൻെറ ദർപ്പണവും" ആയിത്തോന്നുന്നു. ഇററാലിയനും, ഗ്രീക്കുകാരനും, നക്ഷത്രബിന്ദുക്കൾ തിളങ്ങുന്ന ആകാശത്തിൽ പ്രൗഢഗംഭീരവും, അനന്തവും അപരിമേയവുമായ എന്തൊ ഒന്നിൻെറ നികേതനം ദർശിക്കുന്നു. പ്രെയറിസമതലത്തിൻെറ തൃണാവൃതമായ വിസ്തൃതിയിലെ നിമ്നോന്നതമായ പുല്പുറപ്പിൽ മാനുഷഭാഗ്യത്തിൻെറ അസ്ഥിരതയും അതിൻെറ ക്ഷണികമായ ഉയർച്ചയും താഴ്ചയും അമേരിക്കാക്കാരൻ വായിക്കുന്നു.

ഇന്ത്യയ്ക്കും ഇതുപോലെ സ്വന്തമായ ചില പാഠങ്ങളുണ്ട്. പുരാണപ്രസിദ്ധന്മാരായ മഹർഷിമാരുടെയും സിദ്ധന്മാരുടെയും ദിവ്യസ്മരണയെ നിലനിറുത്തുന്ന വനഭൂമികൾ അവയുടെ തത്വജ്ഞാനപരമായ പാരമ്പര്യത്താലും വൻനദികളാലും മനുഷ്യാത്മാവിനെ ശുദ്ധമാക്കിക്കൊണ്ടു ഇന്നും ഇന്ദ്രിയാതീതമായ ഒരു ദിവ്യത്വത്താൽ മനുഷ്യനെ വലയം ചെയ്യുന്നു. എന്നാൽ ഈവിധമായ പ്രകടനങ്ങൾക്കിടയിൽ ചില വസ്തുക്കൾ ഒരു ഐന്ദ്രജാലികമായ ശക്തിതന്നെ നമ്മുടെ ഭാവനയിൽ പ്രയോഗിക്കുന്നു. ഇന്ത്യയുടേയും ഇന്ത്യൻ സംസ്കാരത്തിൻേറയും പ്രസിദ്ധചിഹ്നമായ താമര ഇക്കൂട്ടത്തിൽ സുപ്രധാനമാണ്.

ഇന്ത്യൻ താമര ആനന്ദവും സൌന്ദര്യവും കലർന്ന ഒരു വസ്തുവാണ്. കാവ്യലോകം എപ്പോഴും അതിൻെറ മുന്നിൽ തലകുനിക്കുന്നു. സ്ത്രീസൌന്ദര്യത്തിൻെറ സമുചിതമായ പ്രകടനത്തിനു അതു താമരയെ ശരണീകരിക്കുന്നു. മതം അതിനെ ദിവ്യമായി കല്പന ചെയ്തിരിക്കുന്നു. ദൈവികത്വം അതിൽനിന്നു ഉൽഭൂതമാകുന്നു. മനുഷ്യജീവിതംതന്നെ അതിൽ സംക്ഷേപിച്ചിരിക്കുന്നു. അതു താഴ്മയിലെ ഉയർച്ച

യാണ്; സമരത്തിലെ ശാന്തിയാണ്; ലൗകികഭോഗത്തിലെ ആത്മീയത്വമാണ്; സ്ഥൂലരൂപത്തിലെ സൂക്ഷ്മമാണ്.

വ്യുൽപ്പത്തിയിൽ അതു "പങ്കജം" അഥവാ ചേറിൽനിന്നുണ്ടാകുന്നു. അഴുക്കും, കൃമിയും നിറഞ്ഞ പങ്കം ആദിമകാലം മുതൽ തന്നെ അധഃപതനത്തിന്റെയും കളങ്കത്തിന്റെയും പാപത്തിന്റെയും പ്രതിനിധിയായിരുന്നിട്ടും ഈ നികൃഷ്ടമായ വസ്തുവിൽനിന്നു പൊട്ടിപ്പുറപ്പെടുന്ന പങ്കജം യുഗയുഗാന്തരങ്ങളായി ആഭിജാത്യത്തിന്റെയും, കുലമഹിമയുടെയും അർത്ഥശൂന്യതയെ ഉച്ചൈസ്തരം വിളംബരം ചെയ്യുന്നു. വാസ്തവത്തിൽ കാര്യമായുള്ളതു ചരിത്രശുദ്ധിയാണ്. അതു് സ്വാർജിതമാണ്; പരമ്പരാസിദ്ധമല്ല.

ചരിത്രത്തിലെ തെളിവുകൾ ഇതിനെ സ്ഥിരീകരിക്കുന്നു. മുസ്സോളിനിമാരും, ഹിററ്ലറന്മാരും അതിൽ നിറഞ്ഞിരിക്കുന്നു. ഏററവും നികൃഷ്ടമായ താഴ്ചയിൽനിന്നു എത്രയും ഉൽകൃഷ്ടമായ സ്ഥിതിയിലെത്തുന്ന ജീവിതത്തിന്റെ പ്രതിഛായ താമരയിൽ കാണാം. നീചമായ ശക്തിയെ ഉല്ലംഘിക്കുന്ന സകലതിന്റെയും ഒരു രൂപമാണ് ചേറിൽ ഉണ്ടാകുന്ന താമരയിൽ കാണുന്നതു്. കരിയിൽനിന്നുണ്ടാകുന്നതെങ്കിലും സ്വന്തം പ്രഭാപ്രസരത്താൽ മനുഷ്യന്റെ കണ്ണഞ്ചിക്കുന്ന വജ്രത്തിന്റെ പ്രാതിനിധ്യം അതു വഹിക്കുന്നു. കേവലം ജഡമാത്രവും, നികൃഷ്ടവുമായ വാസനകളാൽ ഈ ലോകത്തിൽ ജനിച്ചു, ക്രമേണ ബ്രഹ്മപദം പ്രാപിക്കുന്ന മനുഷ്യാത്മാവിന്റെ പ്രാതിനിധ്യവും അതിനുണ്ട്.

തന്റെ ഉല്പത്തിസ്ഥാനത്തിലെ ദുഷിച്ച പരിതസ്ഥിതികളെ ജയിക്കാനുള്ള ഓജശ്ശക്തി താമരയ്ക്കുണ്ട്. വെള്ളത്തിന്റെ പലമാതിരിയുള്ള ചലനങ്ങളിൽ കൂടി അതു വളഞ്ഞുപുളഞ്ഞു മേലോട്ടുള്ള ഗതി തുടരുന്നു. പക്ഷേ അതു മെലിഞ്ഞു ദുർബലമായ ഒരു രേഖപോലിരിക്കുന്നതേയുള്ളൂ. ഇന്നു ലോകത്തിലെങ്ങും സമരവും, വ്യാജവും അലതല്ലുന്നു. എന്നാൽ താമരയുടേതുപോലുള്ള സമരംമാത്രമെ ലോകസംഗ്രഹത്തിന് ഉതകുകയുള്ളൂ. ജനസമൂഹങ്ങളുടെ രക്ഷയ്ക്കാകട്ടെ, രാജ്യവിസ്തൃതിക്കുവേണ്ടിയാകട്ടെ, ഇന്നു നടക്കുന്ന ആയുധസംഘട്ടനങ്ങൾ വിദ്വേഷത്തിൽനിന്നു ഉൽഭവിച്ചു, പ്രചണ്ഡമായ അക്രമത്താൽ പുലർത്തപ്പെട്ടു, കൂട്ടക്കൊലയിൽ സിദ്ധി നേടുന്നതിനാൽ അവ ഒരിക്കലും സാധൂകർത്തവ്യങ്ങളല്ല എന്നാൽ അക്രമരഹിതമായ എതിർപ്പ് ആകപ്പാടെ വ്യത്യസ്തമായ ഒരു നില കൈക്കൊള്ളുന്നു. യഥാർത്ഥമായ പൂർണ്ണവിജയത്തിലെത്തുന്നതു് അതുമാത്രമാണ്.

അക്രമത്തോടു് എതിരിടാനുള്ള ഏററവും പ്രയോജനകരമായ ഏക ആയുധം അക്രമരാഹിത്യമാണെന്നു എത്രതന്നെ തീക്ഷ്ണനായ സമരോൽസുകനും മനുഷ്യജീവിതാനുഭവത്തിൽനിന്നു ഇതിനകം മനസ്സിലായിരിക്കണം.

മനുഷ്യരാശി അത്ഭുതാദരങ്ങളോടെ വീക്ഷിക്കുന്ന വേറെയും ചില വ്യതിയാനങ്ങളുണ്ട്. താമരത്തണ്ട് വെള്ളത്തിരകളുടെ ഗതിവിഗതികൾക്കനുസരിച്ചു ചഞ്ചലമായിരിക്കുന്നതു് അവയെ സൂചിപ്പിക്കുന്നു. "ഒരു മൈൽ പോകാൻ നിങ്ങളെ നിർബന്ധിക്കുന്നവൻെറകൂടെ രണ്ടുമൈൽ പോകുക." എന്നുള്ള ദിവ്യോപദേശത്തെയാണ് ആ ചാഞ്ചല്യം സാക്ഷീകരിക്കുന്നതു്. അക്രമത്തെ അക്രമംകൊണ്ടു എതിരിടുന്നതിനെ ഇതു എതിർക്കുന്നു. അക്രമത്തെ ക്ഷമാശീലമായും തിന്മയെ നന്മയായും മാററുന്ന ഒരു നൂതനതത്വത്തെ സഹതാപജന്യമായ ക്ലേശവരണംകൊണ്ടു സൃഷ്ടിക്കണമെന്നു് അതു് ഉപദേശിക്കുന്നു.

ജലോപരി പൊങ്ങിക്കഴിഞ്ഞാലുടൻ താമരയുടെ തണ്ടു ചുററിനും ഇലകൾ പരത്തി പരിമളവാഹികളായ പൂക്കൾ ചൂടുന്നു. ഈ ലോകത്തെ ഹരിതവർണ്ണ മനോഹരമായ ഉപരിതലത്തോടുകൂടിയ ഒരു താമരപ്പൊയ്കയായി ഗണിക്കാവുന്നതാണ്. അടിയിൽ ലോഭം, കാമം, സ്വാർത്ഥത എന്നിവയുടെ ചേറു നിറഞ്ഞിരിക്കുന്നു. അതിനു മുകളിൽ കളങ്കപങ്കിലവും ചഞ്ചലവുമായ ശ്രേയോവാഞ്ഛ, സ്പർദ്ധ, വിദ്വേഷം, സമരം എന്നിവയാകുന്ന ജലം കാണപ്പെടുന്നു. ഈ അഴുക്കിനേയും ദുഷ്ടിനേയുമെല്ലാം മൂടിക്കൊണ്ടു ധൈര്യം, മാനം, പ്രേമം, ആത്മപരിത്യാഗം എന്നിവയാകുന്ന പച്ചിലകൾ പടർന്നിരിക്കുന്നു. ഇവയില്ലെങ്കിൽ ലോകം ശുദ്ധമേ ദുഷ്ടമായ ദുർഗ്ഗന്ധംവമിക്കുന്ന ഒരു പന്നിക്കൂടായിരിക്കുമായിരുന്നു.

പങ്കപൂർണ്ണമായ കുളത്തെ ആച്ഛാദനംചെയ്യുന്ന താമരയില അന്യൂനതയുടെ ചിഹ്നമാണ്. ദുഷ്ടമായ ഏതു പരിതസ്ഥിതിയിലും ശുദ്ധമായ പരിപൂർണ്ണതയ്ക്കു യാതൊരു ഹാനിയും തട്ടുകയില്ല. പരിതസ്ഥിതികൾ അതിനെ ബാധിക്കുന്നില്ല. അതിൽ പററുന്ന വെള്ളത്തുള്ളികൾ യാതൊരു കളങ്കവും അവശേഷിപ്പിക്കാതെ ഉരുണ്ടുപോകുന്നു.

താമരപ്പൂവു് അനേകം സൂചിതാർത്ഥ വാദങ്ങളുടേയും തത്വങ്ങളുടേയും ഒരു നിധിയാണ്. അതു അർക്കബന്ധുവത്രെ. ഉദയാർക്കൻെറകൂടെ അതു ഉണരുന്നു സായാഹ്നസൂര്യനോടൊപ്പം കൂമ്പുന്നു. സൂര്യൻ ജീവൻേറയും പ്രകാശത്തിൻേറയും ഇരിപ്പിടമാണ്. പ്രപഞ്ചനാഥൻെറ അപരിമേയമായ പ്രേമത്തിൻെറ ഒരു വസ്തുപ്രധാനമായ പ്രകടനമാണ് അതു്. ഈ അന്ധകാരമയമായ ലോകത്തിനു വെളിച്ചം നൽകുന്ന ഈശ്വരപ്രകാശത്തിൻെറ വസ്തുപ്രധാനമായ ആവിഷ്കരണമാണതു്. അതുമായി സഹകരിക്കുക എന്നതു പ്രപഞ്ചനാഥനുമായി സഹകരിക്കുന്നതിനു തുല്യമാണ്. ഈശ്വരേച്ഛയുമായി സ്വരച്ചേർച്ചയില്ലാതാകുന്ന ക്ഷണത്തിൽ ജീവിതത്തിൻെറ അർത്ഥം നശിക്കുന്നു.

ഈ മാതിരി പ്രാധാന്യംകൊണ്ടായിരിക്കാം താമര ഇന്ത്യൻസാഹിത്യത്തിലും, മതത്തിലും, ദൈനംദിനജീവിതത്തിലും അനുപേക്ഷണീയമായിത്തീൎന്നിരിക്കുന്നതു്. വിഷ്ണുവിൻെറ നാഭിയാണു് അതിൻെറ പൗരാണികജന്മസ്ഥലം. അതിൽനിന്നു ബ്രഹ്മാവുണ്ടാകുന്നു. ഇങ്ങനെ വേരും കായും ഈശ്വരനായിരിക്കുന്ന പത്മം മനുഷ്യൻെറ ഉല്പത്തിയേയും അവൻെറ പരമലക്ഷ്യത്തേയും അനുസ്മരിപ്പിച്ചുകൊണ്ടു ഇന്ദ്രിയാതീതമായ ജ്ഞാനത്തിൻെറ മണ്ഡലത്തിൽ ഉയൎന്നു ശോഭിക്കുന്നു. ഈശ്വരാൎച്ചനയ്ക്കു പത്മമില്ലാതിരിക്കുകയില്ല.

ഭാരതീയസാഹിത്യം താമരയെ ഏററവും മോഹനമായ ചില കാവ്യസൃഷ്ടികൾക്കായി ഉപയോഗിച്ചിരിക്കുന്നു. വിരഹിണിയായ കാദംബരി വിരഹാഗ്നിയിൽനിന്നു രക്ഷപ്പെടാൻ താമരദളങ്ങളിൽ കിടന്നുരുളുന്നതായി ബാണഭട്ടൻ പറയുന്നു. അവളുടെ വികാരതിക്ഷ്ണതമൂലം അവ വാടിക്കരിയുന്നു. ശിവൻെറ ഹൃദയം ഹരിക്കാൻ ജനിച്ച പാൎവ്വതിയുടെ സൗന്ദൎയ്യത്തെ കാളിദാസൻ കുമാരസംഭവത്തിൽ വൎണ്ണിക്കുന്നതു അവൾ ഭൂമിയിൽ ചരിക്കുന്ന ഒരു താമരയാണെന്നു പറഞ്ഞിട്ടാണു്. വിശാലാക്ഷികളുടെ കണ്ണുകൾക്കു് താമരയിതൾ ഏററവും പററിയ ഉപമയാണു്. കാവ്യസൌന്ദൎയ്യത്തിൻെറ നെടുകെയും കുറുകെയുമുള്ള സകല സ്വത്തുക്കളും താമരയല്ലാതെ മററൊന്നുമല്ല.

൧൮൫൭-ൽ നടന്ന ശിപായിലഹളയിൽ, ചപ്പാത്തിയും, താമരയും ചെന്ന പടകുടീരങ്ങളെല്ലാം ലഹളയ്ക്കു സന്നദ്ധമായി. എന്തൊരു നിഗൂഢസന്ദേശമാണു് അതിൽ അടങ്ങിയിരുന്നതെന്നു ആൎക്കും അറിവില്ല. ഏതായിരുന്നാലും അതു സകല പാളയത്തിലും സഞ്ചരിച്ചു പടയിളക്കിയെന്നുള്ളതു നിസ്തൎക്കമാണു്. ഇന്നു പങ്കജം, സരോജം, കമലം, പത്മിനി മുതലായ പേരുകൾ സൎവ്വസാധാരണമാണു്. ഇന്ത്യക്കാൎക്കു് താമരയോടുള്ള ബഹുമാനം എത്രയെന്നും അതിൽനിന്നു ഏറക്കുറെ വ്യക്തമാകുന്നുണ്ടു്.

ചാരിത്ര്യം, ഭാവനാലോകം, യാഥാൎത്ഥ്യലോകം എന്നിവയിലൊന്നുപോലെ ഭരണാധികാരം വഹിക്കുന്ന ഒരു പുഷ്പം താമരയെപ്പോലെ മററില്ല. അതിനാൽ ഇന്ത്യയുടേയും സംസ്കാരത്തിൻേറയും പ്രാതിനിദ്ധ്യം വഹിക്കാൻ ഏററവും ഉചിതമായ പുഷ്പം അതുതന്നെയാണെന്നുള്ളതിൽ യാതൊരു തൎക്കവുമില്ല. (ഹിന്ദു)

# ചലനാത്മകചിത്രങ്ങൾ

(ആയാംകുടി കെ. സി. പാർവ്വതിഅമ്മ)

കലാവിദ്യകളെ സുകുമാരകലകളെന്നും പ്രയോജകകലകളെന്നും രണ്ടായി വിഭജിച്ചിരിക്കുന്നു. സംഗീതം, സാഹിത്യം, ചിത്രമെഴുത്ത് മുതലായവ സുകുമാരകലകളാണ്. സൌന്ദര്യാനുഭൂതിയത്രേ കലകളുടെ ഉദ്ദേശം. സംഗീതത്തിനും ചിത്രമെഴുത്തിനും സാഹിത്യത്തോട് അഭേദ്യമായ ഒരു ബന്ധമുണ്ട്. കലാവിദ്യകൾ പരസ്പരബന്ധമുള്ളവയാണെന്ന് പറയുന്നതിലും അബദ്ധമില്ല. സാഹിത്യകാരന്മാരായ കവികൾ പല വിഷയത്തിലും ചിത്രകാരന്മാരോട് സാദൃശ്യമുള്ളവരാണ്. കവികളുടെ പാടവം പ്രകടിപ്പിക്കുന്നതിന് സാഹിത്യത്തിലുള്ള ഉപാധികൾ വിവിധങ്ങളാണ്. ആശയപുഷ്ടി, ഉല്ലേഖവൈചിത്ര്യം, വർണ്ണനാവൈഭവം, ചിത്രനിർമ്മാണചാതുര്യം ഇവയെല്ലാം കവികളുടെ വൈഭവത്തെ അളക്കുന്നതിനുള്ള മാനദണ്ഡങ്ങളാകുന്നു. ചിത്രനിർമ്മാണവിഷയത്തിലാണ് ഒരു കവിയ്ക്ക് ചിത്രകാരനോട് കൂടുതൽ ബന്ധമുള്ളതു.

സാഹിത്യചിത്രങ്ങളെ ചിലർ നിശ്ചലാത്മകങ്ങളെന്നും ചലനാത്മകങ്ങളെന്നും രണ്ടായി വിഭജിച്ചുകാണുന്നുണ്ട്. ഇവയിൽ നിശ്ചലാത്മകചിത്രത്തിന് ഒരു ചിത്രകാരന്റെ ആലേഖ്യത്തെക്കവിഞ്ഞു് യാതൊരുമെച്ചവും കല്പിക്കാനില്ലെന്നും അവർ അഭിപ്രായപ്പെടുന്നു. പക്ഷെ, തദഭിപ്രായം ശരിയാണെന്നുപറവാൻ നിവൃത്തിയില്ല. ഒരു ചിത്രകാരന് അയാളുടെ ജോലിയ്ക്കുള്ള ഉപകരണങ്ങൾ മൂർത്തങ്ങളാണ്. ചിത്രങ്ങളും മൂർത്തങ്ങൾതന്നെ. എന്നാൽ ഒരു കവിയുടെ സ്ഥിതി തദ്വിധമല്ല. അമൂർത്തങ്ങളായ ശബ്ദങ്ങൾകൊണ്ട് ഒരു മൂർത്തിയെ സൃഷ്ടിക്കുകയെന്നതു് വിഷമമാണ്. തന്മൂലം നിശ്ചലാത്മകചിത്രമാണെങ്കിലും ഒരു ചിത്രകാരന്റെ ചിത്രത്തേക്കാൾ മെച്ചം ഒരു കവിയുടെ വാഗ്രൂപമായ ചിത്രത്തിനുതന്നെ നൾകേണ്ടതാണെന്ന് സിദ്ധമാകുന്നു. വെറും ചലനരഹിതമായ ഒരു ചിത്രം തന്നേയും കേവലം ശബ്ദജാലങ്ങൾകൊണ്ട് നിർമ്മിക്കുന്നകാര്യം ചായവും തൂലികയും ഫലകവുമുപയോഗിക്കുന്ന ഒരു ചിത്രകാരനുള്ളതിൽ എത്രയോമടങ്ങ് ക്ലേശമുള്ളതാണെന്നു വിവരിക്കുക സാധ്യമല്ല. നിശ്ചലാത്മകമായ ഒരു ചിത്രം വരയ്ക്കാൻ വിരുതുള്ള ഒരു കവിയ്ക്ക് ചലനാത്മകമായ ചിത്രം വരയ്ക്കുന്നതിനും വിഷമമുണ്ടായിരിക്കയില്ല. രണ്ടിനുമുള്ള ഉപകരണങ്ങൾ അഭിന്നങ്ങളത്രേ.

സാഹിത്യചിത്രരചനയ്ക്ക് എല്ലാകവികളും ഒരുപോലെ വിരുതന്മാരായിക്കാണപ്പെടുന്നില്ല. സംസ്കൃതകവികളിൽ പലരും ഈ വിഷയത്തിൽ അതീവചാതുര്യം

പ്രകടിപ്പിച്ചിട്ടുള്ളവരാണ്. ശാകുന്തളം, രഘുവംശം മുതലായ കാളിദാസകൃതികൾ ഇതിന് പരമോദാഹരണങ്ങളത്രേ.

"ദർഭാങ്കുരേണ ചരണക്ഷത ഇത്യകാണ്ഡേ
തന്വീ സ്ഥിതാ കതി ചി ദേവ പദാനി ഗത്വാ
ആസീദ് വിവൃത്തവദനാ ച വിമോചയന്തീ
ശാഖാസു വല്കലമസക്തമ പി ദ്രുമാണാം."

ഇങ്ങനെ കാളിദാസകൃതികളിൽനിന്ന് ഇക്കാര്യത്തിന് നിരവധി ഉദാഹരണങ്ങൾ ഉദ്ധരിയ്ക്കാവുന്നതാണ്.

ഭാഷാകവികളിൽ സാഹിത്യചിത്രരചനയ്ക്ക് വിരുതനെന്നു വിശ്രുതനായ മഹാകവി വള്ളത്തോൾ ചലനാത്മകങ്ങളായ ചിത്രങ്ങൾ വരയ്ക്കുന്നതിന് പ്രാപ്തനല്ലെന്ന് കുംഭം ലക്കത്തിൽ ഒരു ലേഖകൻ അഭിപ്രായപ്പെട്ടുകാണുകയുണ്ടായി. അദ്ദേഹത്തിന് വള്ളത്തോൾകൃതികളിലുള്ള പരിചയക്കുറവാണ് ഈ ബാലിശമായ അഭിപ്രായത്തിന് കാരണമെന്നുതന്നെ ഞാൻ വിശ്വസിക്കുന്നു.

"ശാന്തനാം പകലോനെട്ടദഹിപ്പിച്ച
സാന്ധ്യരാഗാനലന്റെ പുകപോലെ
ധ്വാന്തമൊട്ടൊട്ടുയർന്നു കാൺകയാൽ
ശ്രാന്തനദ്ധ്വഗൻ വെമ്പി നടക്കയായ്;
കാലിടം കൈയ്യുകൊണ്ടു പിടിച്ചുള്ളൊ-
രോലവട്ടക്കുടയുണ്ടിടംതോളിൽ,
വൈലതേവരെക്കൊൾകയാൽ ക്ഷീണിച്ച
പോലവേ ചാഞ്ഞു വിശ്രമം തേടുന്നു;
ശൈത്യകാംക്ഷയാൽ പോലവേ പൂണൂലും
വേർത്തമാറത്തു പററിക്കിടക്കുന്നു
ഭക്തിതൻ മഷീമുദ്ര പോലീശ്വര-
നത്യുരുത്തഴമ്പാന്ന വാർനെററിമേൽ
ഗോപിമൺകുറി മിക്കതും മാഞ്ഞാലും,
ശോഭിതം മുഖം വൈഷ്ണവതേജസ്സാൽ
മുണ്ടുടുത്തതിൻ താഴത്തെക്കോന്തല
രണ്ടുമേന്തിയരക്കെട്ടിൽ കുത്തിയും,
മൂർദ്ധ്നി കെട്ടിവെച്ച കുടുമ്മതൻ
കൂർത്തവാൽ ചെവിപ്പിന്നിലൊതുക്കിയും

താവളമണഞ്ഞന്തിയുക്കാൻ പഥി
ധാവനം ചെയ്യുമദ്ധ്വരാദേവനെ,
എങ്ങുനിന്നോ പറന്നെത്തി നാലുപേർ
തുംഗകായർ തട്ടത്താർ പൊട്ടുന്നനെ."

സാഹിത്യചിത്രങ്ങൾ വാസ്തവത്തിൽ വർണ്ണനയുടെ ഒരു വകഭേദമാകുന്നു് പാണ്ഡിത്യത്തെക്കാൾ വാസനയാണു് അതിനു് ആവശ്യകവും. വർണ്ണനാവൈഭവമുള്ളവക്കു് ചിത്രങ്ങൾ വരയ്ക്കുന്നതിനും വിഷമം നേരിടുകയില്ല. യഥാർത്ഥത്തിൽ വള്ളത്തോളിൻെറ ഈ ചലനാത്മകചിത്രം ഒരു യാഥാസ്ഥിതികനും ഭക്തനുമായ നമ്പൂതിരിയുടെ വെമ്പലോടുകൂടിയുള്ള യാത്രയെ എത്ര തന്മയത്വത്തോടുകൂടി കാണിച്ചിരിക്കുന്നുവെന്നു നോക്കുക.

വള്ളത്തോളിൻെറ മറെറാരു ചെറിയ ചിത്രം നോക്കുക:—

പൂംപൈതൽപിന്നെയാപ്പൂരിത ക്രോധനാം
പാമ്പിൻെറ പൊങ്ങിയ പത്തിതോറും
ചെങ്കഴൽകൊണ്ടു ചവുട്ടിത്തുടങ്ങിനാൻ
തങ്കച്ചിലങ്ക കിലുങ്ങുംവണ്ണം.

പീലിപ്പൂരികുഴൽ കെട്ടഴിഞ്ഞുണ്ണിതൻ
തോളിൽപ്പതിഞ്ഞതിൻ തുമ്പുകളിൽ
വെള്ളത്തിൻ തുള്ളികളിററിററു നിന്നാടി
വെള്ളിയലുക്കുകളെന്നപോലെ.

ഘട്ടം കാളിയമർദ്ദനമാണു്. എത്ര സ്വാഭാവികതയും തന്മയത്വവുമുള്ള ചിത്രമാണിതെന്നു വിവരിക്കാൻ വിഷമം.

"പതഞ്ഞവെള്ളം പഥിവായിൽ നിന്നു
തൂകുന്ന കന്നാലിയെ മുൻനടത്തി
നകം കരിക്കോലിവ തോളിലുംവെ-
ച്ചിതാ കൃഷിക്കാർ വയൽ വിട്ടിടുന്നു.

കർഷകന്മാർ ഉഴവുകഴിഞ്ഞു് വയൽ വിട്ടുപോകുന്ന ഈ കാഴ്ച നമ്മുടെ ഹൃദയദപ്പണത്തിൽ പ്രതിബിംബിക്കത്തക്കവിധം അത്ര ഹൃദ്യമായി ചിത്രണം ചെയ്തിരിക്കുന്ന ഒരു കവിയ്ക്കു് ചലനാത്മകചിത്രരചനയ്ക്കു വാസനയും വൈഭവവുമില്ലെന്നു പറയുന്നതു വിസ്മയാവഹമെന്നേ വിചാരിപ്പാനുള്ളു.

ലീലാലാലസനും സുകുമാരകളേബരനുമായ ഒരു ബാലൻെറ ചിത്രം വള്ളത്തോൾ വരച്ചിരിക്കുന്നതു നോക്കുക:—

"അക്ഷണം തൻകളിപ്പാട്ടങ്ങളിട്ടെറി-
ഞ്ഞക്ഷമനാകിയ കൊച്ചുബാലൻ
"അച്ഛാച്ഛാ" എന്നേവമസ്പഷ്ടവർണ്ണമായ്
സ്വച്ഛാമൃതോപമം കൊഞ്ചിക്കൊണ്ടേ
പാഞ്ഞുചെന്നാവന്ന ധന്യന്റെ ജാനുക്ക-
ളാഞ്ഞുപുണർന്നാനിളംകൈകളാൽ."

ധന്യനായ ഒരു പിതാവിനെക്കാണുന്ന വത്സലനായ ഒരു ബാലന്റെ ലീലാചഞ്ചലമായ ചാപല്യങ്ങൾ എത്ര ഭംഗിയായി വർണ്ണിച്ചിരിക്കുന്നു. കഷ്ടം! വള്ളത്തോളിനു ചിത്രനിർമ്മാണചാതുര്യമില്ലെന്നു പുലമ്പുന്നവർക്കു് നമോവാകം പറയുകതന്നെ വേണം.

"പൂഞ്ചായൽ പുഞ്ചിരിപുരണ്ടമുഖത്തു ചിന്നി
ച്ചാഞ്ചാടിയോടിയുമിടയ്ക്കു തടഞ്ഞുവീണും
തേഞ്ചോരുമാറു പല കൊഞ്ചൽപൊഴിച്ചുമുണ്ണി
തൻചാരെ നില്പവരെ മോദസരിത്തിൽ മുക്കി
കണ്ണുഞ്ചിരട്ടകൾ നിലത്തു കമിഴ്ത്തിവെച്ചു
മണ്ണപ്പമൻപൊടു ചമച്ചു,തുക്കുട്ടുകാർക്കായ്
എണ്ണം കുറിച്ചു വിഭജിച്ചു, യഥേച്ഛമാകും-
വണ്ണം കളിച്ചു കലഭ്രതികരൻ കുമാരൻ."

വള്ളത്തോളിന്റെ "ശിഷ്യനും മകനും" എന്നുള്ള ലഘുകാവ്യത്തിൽ ഭാർഗ്ഗവരാമന്റെ കൈലാസത്തിലേയ്ക്കുള്ള യാത്രയെ ചലനാത്മകചിത്രത്തിനു് എത്രയോ മെച്ചമായ ഉദാഹരണമായി ഉദ്ധരിക്കാവുന്നതാണു്.

ഉടൻ മഹാദേവിയിടത്തുകൈയ്യാ-
ലഴിഞ്ഞ വാർപൂങ്കുഴലൊന്നൊതുക്കി
ജ്വലിച്ചകൺകൊണ്ടൊരു നോക്കുനോക്കി
പ്പാർശ്വസ്ഥനാകും പതിയോടുരച്ചു."

പാർവ്വതിദേവിയുടെ വരവും നോക്കും വാക്കും ഭാവവുമെല്ലാം എത്രമനോഹരമായ വിധത്തിലാണു് ചിത്രണംചെയ്തിരിക്കുന്നതു് എന്നു സഹൃദയന്മാർ ഗ്രഹിക്കുക തന്നെ ചെയ്യും.

ചായങ്ങളുടെ സങ്കലനമൊ, ചില മിനുക്കുവേലകളൊ, ആകൃതിയ്ക്കുള്ള ചില പ്രത്യേകതകളൊ കൊണ്ടു് ഒരു ചിത്രകാരനു യഥാർത്ഥമായ രൂപം വരുത്തുവാൻ വളരെ വിഷമമില്ല. എന്നാൽ ഒരു കവിയ്ക്കാകട്ടെ മുൻപറഞ്ഞ സൌകര്യങ്ങളെല്ലാം

വളരെ കുറവാണ്. വാഗർത്ഥങ്ങളല്ലാതെ അയാൾക്ക് മററെന്താണൊരവലംബമു ള്ളതു്. ആ സ്ഥിതിക്കു ഒരു സാഹിത്യകാരൻെറ ചിത്രം ഒരു ചിത്രകാരൻെറ ആലേഖ്യത്തെക്കാൾ മെച്ചമാണെന്നു പറയാതിരിക്കുന്നതെങ്ങനെയെന്നു മനസ്സിലാകുന്നില്ല. മൂർത്തവസ്തുക്കളെപ്പോലെ അമൂർത്തപദാർത്ഥങ്ങളേയും വികാരോത്തേജകമായ വിധം ചിത്രീകരിച്ചു കാണിക്കുന്നതാണ് ഒരു കവിയുടെ ചിത്രനിർമ്മാണ വൈഭവമെന്നു പറയുന്നതു്. ഭാവനാശക്തിയോ വർണ്ണനാവൈഭവമോ ഇല്ലാത്ത ഒരു കവിയ്ക്കു് ചിത്രനിർമ്മാണം സാദ്ധ്യമല്ല. വാസനാവൈഭവത്തോടു ഭാവനാശക്തി മേളിക്കുമ്പോൾ പാണ്ഡിത്യത്തിൽനിന്നുത്ഭവിക്കുന്നതിനേക്കാൾ തുലോം മേന്മയേറിയ സാഹിത്യചിത്രങ്ങൾ ആവിർഭവിക്കുന്നു. ദൃഷ്ടമായ വസ്തുവിൻെറ സ്ഥൂലസൂക്ഷ്മഭാഗങ്ങളെ അവധാനപൂർവം നിരീക്ഷിച്ചു് വിപുലവും ഉജ്വലവും മനോജ്ഞവുമായ വിധത്തിൽ ചിത്രണം ചെയ്തു് സഹൃദയസന്നിധിയിൽ സമർപ്പിക്കുന്നതിനു വർണ്ണനാവൈഭവവും ഭാവനാശക്തിയും ഏറ്റവും ആവശ്യമാകുന്നു. ഭാവനാവൈഭവം കുറയുന്ന കവികൾക്കു് ചിലപ്പോൾ പ്രകൃതിചിത്രങ്ങളെ അപ്പാടെ കവിതയിൽ പകർത്തുവാൻ കഴിഞ്ഞുവെന്നുവരാം. പക്ഷെ, തദ്വിധചിത്രങ്ങൾക്കു തന്മയത്വം വളരെ കുറവായിരിക്കുമെന്നു പറയാതെ നിവൃത്തിയില്ല. അവ കേവലം വർണ്ണനകൾ മാത്രമാകുന്നു. ചിത്രങ്ങൾ, വർണ്ണനകളെ അപേക്ഷിച്ചു് ഉന്നതമായ ഒരു സ്ഥാനത്തു് സ്ഥിതിചെയ്യുന്നവയാണ്. നിരീക്ഷണപാടവവും സൗന്ദര്യാവബോധവും ഭാവനാശക്തിയും വർണ്ണനാവൈഭവവും സമ്മേളിച്ചെങ്കിൽ മാത്രമെ നല്ലനല്ല ചിത്രങ്ങളെ നിർമ്മിക്കുവാൻ സാധിക്കയുള്ളു. ഇന്നുള്ള കവികളിൽ സൗന്ദര്യബോധമധികമുള്ള ആൾ വള്ളത്തോളാണെന്നുള്ളതിനും സന്ദേഹമില്ല. ആരെങ്കിലും ഈ പരമാർത്ഥത്തെ മറച്ചുവയ്ക്കാൻ ഒരുമ്പെടുന്നതായാൽ അതു സാഹസമാണ്; സാദ്ധ്യവുമല്ല. (ഭാ: പോഷിണി)

---

## തിരുവിതാംകൂർ കടക്കവിമോചനറഗുലേഷൻ.

(തുടർച്ച)

കൂടാതെ താല്പര്യമുള്ള ആൾ പരിശോധിക്കണമെന്നു പറയുന്ന ഉത്തരവിൻെറ തീയതിക്കുശേഷം ആ ഉത്തരവിനെപ്പററി അപേക്ഷകൻ അറിയാൻ ഇടയായ തീയതിമുതൽ മൂന്നുമാസത്തിലധികം കഴിഞ്ഞശേഷം ആ ഉത്തരവിനെ പരിശോധിക്കണമെന്നു അപേക്ഷിക്കുന്നപക്ഷം പരിശോധനക്കായുള്ള യാതൊരു ഹർജിയും സ്വീകരിക്കാൻ പാടുള്ളതല്ല.

## സിവിൾവ്യവഹാരങ്ങൾക്കുള്ള തടസ്സം.

൨൩. യാതൊരു സിവിൾകോടതിയും:—

(എ) ഒരു സമിതിയുടെ ഏതെങ്കിലും നടപടിയുടെ സാധുതയെ ചോദ്യം ചെയ്കയൊ, അല്ലെങ്കിൽ,

(ബി) ഒരാളെ ബന്ധിക്കുന്ന ഒരു രഞ്ജിപ്പുടമ്പടിപ്രകാരം കിട്ടാനുള്ള ഏതെങ്കിലും തുക ഈടാക്കാനൊ അല്ലെങ്കിൽ ആ ഉടമ്പടിയിൽ ഉൾപ്പെട്ടിട്ടുള്ള ഏതെങ്കിലും കടം ഈടാക്കാനൊ അയാളുടെ ഒരു വ്യവഹാരം സ്വീകരിക്കുകയൊ; ചെയ്വാൻ പാടില്ലാത്തതാകുന്നു.

### വിവരണം.

ഈ വകുപ്പിലുള്ള യാതൊന്നുംതന്നെ, ൧൯-ാംവകുപ്പു (൨)-ാം ഉപഖണ്ഡത്തിന്റെ ക്ലിപ്തനിബന്ധനയിലൊ ൨൨-ാംവകുപ്പിന്റെ ക്ലിപ്തനിബന്ധനയിലൊ ഉദ്ദേശിച്ചിട്ടുള്ള അവകാശത്തെ ബാധിക്കാൻ ഉദ്ദേശിച്ചിട്ടുള്ളതല്ല.

### ഏജൻറുമുഖേനയൊ വക്കിൽമുഖേനയൊ സമിതിമുൻപാകെ ഹാജരാകുക.

൨൪. ഒരു സമിതി മുൻപാകെയുള്ള ഏതെങ്കിലും നടപടികളിൽ ഏതെങ്കിലും കക്ഷി രേഖാമൂലം അധികാരപ്പെടുത്തിയിട്ടുള്ള ഏജൻറുമുഖേനയൊ ഒരു വക്കീൽ മുഖേനയൊ പ്രതിനിധീകരിക്കപ്പെടാവുന്നതാണ്.

### രഞ്ജിപ്പിനുള്ള ഒരപേക്ഷ നിലവിലിരിക്കെ വ്യവഹാരം ബോധിപ്പിക്കാൻ പാടില്ലെന്നു്.

൨൫. രേഖപ്പെടുത്തേണ്ടതായ പ്രത്യേക കാരണങ്ങളിലൊഴികെ ഏതൊരു കടം തീരുമാനിക്കപ്പെടുന്നതിനായിട്ടാണൊ ഒരു സമിതിമുമ്പാകെ ഒരു അപേക്ഷ സമപ്പിതമായിരിക്കുന്നതു് ആ കടം വസൂൽ ചെയ്യുന്നതിലേയ്ക്കു് ഏതെങ്കിലും വ്യവഹാരമൊ ഒരു ഡിക്രി നടത്തുന്നതിനുള്ള അപേക്ഷയൊ മററു നടപടികളൊ യാതൊരുനിയമകോടതിയും സ്വീകരിക്കയോ നടത്താൻ അനുവദിക്കയൊ ചെയ്വാൻ പാടുള്ളതല്ല.

### കോടതിമുൻപാകെ നടപടികൾ നിലവിലിരിക്കുന്ന കാലത്തും സമിതിമുൻപാകെ അപേക്ഷ ബോധിപ്പിക്കാമെന്നു്.

൨൬. ഏതെങ്കിലും കടം വസൂൽചെയ്യുന്നതിലേയ്ക്കു് ഏതെങ്കിലും നിയമകോടതിയിൽ ബോധിപ്പിച്ചിട്ടുള്ള ഏതെങ്കിലും വ്യവഹാരമൊ ഒരു ഡിക്രി നടത്തുന്നതിനുള്ള ഏതെങ്കിലും അപേക്ഷയൊ മററു നടപടികളൊ നിലവിലിരിക്കുന്നതു അപ്രകാരമുള്ള നടപടികളിലെ ഏതെങ്കിലും കക്ഷി ഈ റഗുലേഷനിൽ വ്യവസ്ഥ ചെയ്തിരിക്കുന്നതുപോലെ ഒരു സമിതിമുൻപാകെ ഒരപേക്ഷ ബോധിപ്പിക്കുന്നതിനു തടസ്സമായിരിക്കുന്നതല്ല.

കാലഹരണാവധി നീട്ടിക്കൊടുക്കുക.

൩൦. ഏതെങ്കിലും കടം തീരുമാനിക്കപ്പെടുന്നതിലേയ്ക്കു ഒരു സമിതിമുഖാന്തരം നടത്തുന്ന നടപടികൾക്കു വേണ്ടിവരുന്ന സമയവും ൧൨-ാംവകുപ്പിൻപ്രകാരമുള്ള ഏതെങ്കിലും അപേക്ഷ തീരുമാനത്തിനായി കിടക്കുന്ന സമയവും ൨൨-ാംവകുപ്പിൻപ്രകാരം ഒരു വ്യവഹാരം ബോധിപ്പിക്കയൊ ഒരു വ്യവഹാരമൊ ഒരു ഡിക്രിയൊ മററു നടപടികളൊ നടത്തുന്നതിലേയ്ക്കുള്ള ഒരപേക്ഷയൊ നടത്തുകയൊ ചെയ്യുന്നതിൽനിന്നു ഏതൊരാളെ എത്രകാലത്തേയ്ക്കു തടയപ്പെട്ടിരിക്കുന്നുവൊ ആ സമയവും തൽക്കാലം ഊർജ്ജിതത്തിലിരിക്കുന്ന കാലഹരണനിയമപ്രകാരം ആ കടം സംബന്ധിച്ച ഏതെങ്കിലും വ്യവഹാരത്തിനൊ അപേക്ഷയ്ക്കൊ മററു നടപടികൾക്കൊ നിർണ്ണയിച്ചിട്ടുള്ള കാലഹരണകാലം കണക്കാക്കുന്നതിൽ വിട്ടുകളയേണ്ടതാണ്.

സമിതിയിലെ അംഗങ്ങൾ സർക്കാരുദ്യോഗസ്ഥന്മാരായിരിക്കുന്നതാണെന്ന്.

൩൧. സമിതികളിലെ അംഗങ്ങൾ തിരുവിതാംകോട്ടു ശിക്ഷാനിയമത്തിൻെറ അർത്ഥവ്യാപ്തിക്കുള്ളിൽപെട്ട സർക്കാരുദ്യോഗസ്ഥന്മാരായി ഗണിക്കപ്പെടേണ്ടതാണ്.

ചട്ടങ്ങൾ ഉണ്ടാക്കാനുള്ള അധികാരം.

൩൨. (൧) ഈ റഗുലേഷനിലെ ഈ ഭാഗത്തിലുള്ള കാര്യങ്ങൾ നിർവഹിക്കപ്പെടാൻ നമ്മുടെ ഗവർമ്മെൻറ് ചട്ടങ്ങൾ ഉണ്ടാക്കാവുന്നതാണ്.

(൨) മേൽപറഞ്ഞിരിക്കുന്ന അധികാരത്തിൻെറ സാമാന്യസ്വഭാവത്തിനു ഹാനിക്രുടാതെ നമ്മുടെ ഗവൺമെൻറ്—

(എ) സമിതികളുടെ പണസംബന്ധവും പ്രാദേശികവും ആയ വിചാരണാധികാരസ്ഥലങ്ങളെ നിർണ്ണയിക്കയും,

(ബി) സമിതികളുടെ നടപടിയെ ക്രമീകരിക്കയും,

(സി) ഈ റഗുലേഷൻ അനുസരിച്ചു ചെയ്യുന്ന എന്തിനെങ്കിലും സമിതിമുമ്പത്തേണ്ട ഫീസും അതു ആര് എങ്ങനെ കൊടുക്കണമെന്നും നിർണ്ണയിക്കയും,

(ഡി) സമിതികൾ സൂക്ഷിക്കേണ്ട റിക്കാർഡുകളെയും നിർണ്ണയിക്കയും,

(ഇ) രഞ്ജിപ്പിനായുള്ള ഏതെങ്കിലും അപേക്ഷ ഒരു സമിതിയിൽനിന്നു വേറൊന്നിലേക്കു മാററുന്നതിനൊ അപ്രകാരമുള്ള രണ്ടൊ അധികമൊ അപേക്ഷകളെ ഒന്നിച്ചു പരിഗണിക്കുന്നതിനൊ അല്ലെങ്കിൽ അപ്രകാരമുള്ള അപേക്ഷകളിൽ ഏതെങ്കിലും ഇനത്തെ ഏതെങ്കിലും പ്രത്യേകസമിതി പരിഗണിക്കുന്നതിനൊ വ്യവസ്ഥ ചെയ്കയും,

(എഫ്) ഒരു ഉടമ്പടി ഏതുസ്ഥലത്തുവച്ച് എങ്ങനെ രജിസ്റ്റർചെയ്യണമെന്നു നിർണ്ണയിക്കയും,

(ജി) ൧൨-ാംവകുപ്പനുസരിച്ചുള്ള ഉടമ്പടികളുടേയും ൧൩-ാംവകുപ്പനുസരിച്ചുള്ള സാക്ഷ്യപത്രങ്ങളുടെയും ഫാറം നിർണ്ണയിക്കയും,

(എച്ച്) ൧൨-ാംവകുപ്പിലെ വ്യവസ്ഥകൾപ്രകാരം ഡിക്രി എന്നു പ്രഖ്യാപനം ചെയ്യപ്പെട്ടിട്ടുള്ളവ നടത്തുന്നതിനായുള്ള ഫീസ് നിർണ്ണയിക്കയും,

(ഐ) സമിതികൾ പുറപ്പെടുവിക്കേണ്ട നോട്ടീസുകളുടേയും സമിതികളുടെ നടപടികളുടേയും ഫാറം നിർണ്ണയിക്കയും,

(ജെ) ഈ റഗുലേഷനിൽ ഈ ഭാഗത്തിലെ വ്യവസ്ഥകൾ നടപ്പിൽ വരുത്തുന്ന കാര്യത്തിനു സാമാന്യമായും;

(കെ) ഏതൊരു കാര്യത്തിനു ചട്ടങ്ങൾ ഉണ്ടാക്കാമൊ ആ കാര്യത്തിനു വ്യവസ്ഥചെയ്യുകയും ചെയ്യുന്ന ചട്ടങ്ങൾ ഉണ്ടാക്കാവുന്നതാണ്.

(൨) ഈ വകുപ്പുമൂലം നൾകപ്പെട്ടിരിക്കുന്ന ചട്ടങ്ങളുണ്ടാക്കാനുള്ള അധികാരം മുൻകൂട്ടി പ്രസിദ്ധപ്പെടുത്തിയശേഷം മാത്രമെ ചട്ടങ്ങളുണ്ടാക്കാൻ പാടുള്ളു എന്ന വ്യവസ്ഥയ്ക്കു വിധേയമായിരിക്കുന്നു.

(൩) ഏതെങ്കിലും ചട്ടമുണ്ടാക്കുന്നതിൽ ആ ചട്ടം ലംഘിക്കുന്നതായാൽ അൻപതുരൂപവരെ വരാവുന്ന പിഴശിക്ഷ നൾകാവുന്നതാണെന്നും ആ ചട്ടത്തിൻെറ ലംഘനവും തുടർച്ചയായുള്ളതായിരിക്കുമ്പോൾ ആദ്യം ലംഘിച്ചതിനുശേഷം ആ ലംഘനം തുടരുന്ന ഓരോദിവസവും പത്തുരൂപവരെ വരാവുന്ന പിഴശിക്ഷ നൽകാവുന്നതാണെന്നും നമ്മുടെ ഗവൺമെൻറു നിർദ്ദേശിക്കാവുന്നതാണ്.

൩-ാംഭാഗം.

ഡിക്രികൾ നടത്തുക പലിശ ഇവ സംബന്ധിച്ച താൽക്കാലികവ്യവസ്ഥകൾ.

തവണകളിലായി കടം വസൂൽചെയ്യൽ.

൨൨. (൧) ഏതെങ്കിലും നിയമത്തിലൊ, കരാറിലൊ, കോടതിയുടെ ഡിക്രിയിലൊ ഉത്തരവിലൊ എന്തുതന്നെ അടങ്ങിയിരുന്നാലും ഈ റഗുലേഷൻ നടപ്പിൽ വരുന്ന തിയതിമുതൽ മൂന്നുകൊല്ലക്കാലത്തേക്കു ൧൨-ാംവകുപ്പിൻപ്രകാരം ഒരു ഡിക്രിയെന്നു പ്രഖ്യാപനം ചെയ്യപ്പെട്ടിട്ടുള്ളതല്ലാത്തതായ ഒരു ഡിക്രി നടത്തുന്ന ഏതെങ്കിലും കോടതി അതിൻെറ യുക്തംപോലെ ഏതെങ്കിലും സംഗതിയിൽ ഇരുപത്തിനാലുതവണകളിൽ അധികപ്പെടാതെ നിശ്ചയിക്കാവുന്നത്ര തവണകളിലായും പന്ത്രണ്ടുസംവത്സരത്തിൽ കവിയാത്ത ഒരു കാലത്തിനുള്ളിലും ഒരു അധമർണ്ണനിൽനിന്നു ഡിക്രിപ്രകാരം ഈടാക്കാനുള്ള ഏതെങ്കിലും പണം ഈടാക്കേണ്ടതാണെന്നു താഴെപ്പറയുന്ന പരിതഃസ്ഥിതികളെ പരിഗണിച്ച് ഉത്തരവുചെയ്യുന്നതു നിയമാനുസൃതമായിരിക്കുന്നതാണ്. ആ കോടതി ഒരിക്കൽ ക്ലിപ്തപ്പെടുത്തിയ തവണകളെ പ്രസ്തുത മൂന്നു സംവത്സരക്കാലത്തു അപ്പോഴപ്പോൾ പരിശോധിക്കുന്നതും നിയമാനുസൃതമായിരിക്കുന്നതുമാണ്.

(തുടരും)

# ഏത്തവാഴകൃഷി.

S. A. P.

നമ്മുടെ രാജ്യത്തു് വാഴകൃഷിയില്ലാത്ത സ്ഥലം വളരെ അപൂൎവ്വമാകുന്നു. മററുതരം വാഴകളെ അപേക്ഷിച്ചു് വളരെ ബുദ്ധിമുട്ടും ചെലവും ഏത്തവാഴകൃഷിക്കുണ്ടെന്നും, അതിനുതക്ക പ്രതിഫലം അതിൽനിന്നു ലഭിക്കുന്നില്ലെന്നും ചിലർ ധരിച്ചിട്ടുള്ളതുകൊണ്ടായിരിക്കാം ഏത്തവാഴകൃഷി വളരെ ചുരുക്കമായിരിക്കുന്നതു്. വടക്കൻതാലൂക്കുകളിലും കിഴക്കൻതാലൂക്കുകളിലും ഈകൃഷി ധാരാളമാണെങ്കിലും തെക്കൻതാലൂക്കുകളിൽ കുറവായിക്കാണുന്നു. മുറയനുസരിച്ചും ശരിയായ വളംചേൎത്തും കൃഷിചെയ്യപ്പെടുന്നപക്ഷം സകല ചെലവുകളും കഴിഞ്ഞു് ഒരു വാഴയിൽനിന്നു് മുക്കാൽ രൂപയോളം ആദായം ശരാശരി ലഭിക്കുമെന്നു് അനുഭവം പ്രത്യക്ഷപ്പെടുത്തുന്നതാണു്. എന്നാൽയാതൊരു വളവുംചേൎക്കാതെയും നല്ലവിത്തുകൾ ഉപയോഗിക്കാതെയും പേരിനുമാത്രംഎല്ലാവൎക്കുമൊത്തു തനിക്കുമെന്നമട്ടിൽ കൃഷിചെയ്യുന്നതായാൽ ഫലം വളരെ മോശമായി തീരുമെന്നുള്ളതിൽ അതിശയിക്കാനില്ലല്ലോ. ആ മാതിരി ഫലത്തെ തോതാക്കിവച്ചുകൊണ്ടു ഏത്തവാഴകൃഷി കൂടുതൽ പ്രയാസവും ആദായക്കുറവും ഉള്ളതാണെന്നു് "സർടിഫൈ" ചെയ്യുന്നതു് ന്യായമല്ല. ഏതൊരു പ്രവൃത്തിയുടേയും ഫലം പ്രവൎത്തനമുറയെ ആശ്രയിച്ചിരിക്കുന്നതായി ആരും സമ്മതിക്കും. എന്നാൽ ഏത്തവാഴകൃഷി മററു വാഴകൃഷികളെ അപേക്ഷിച്ചു് പ്രയാസമേറിയതാണെന്നു് സമ്മതിച്ചേതീരു. എന്നാൽ ആദായക്കുറവുള്ളതാണെന്ന അഭിപ്രായത്തെ അതേസമയം തന്നെ ഖണ്ഡിക്കേണ്ടതായുമിരിക്കുന്നു. പ്രയാസത്തിന്റെ കൂടുതൽകുറവു് ആദായത്തിന്റെ കൂടുതൽകുറവിനും നിദാനമത്രെ.

വെറും മേട്ടുംപുറങ്ങൾ ഈ കൃഷിക്കു നന്നല്ല. ആററിന്റേയും തോട്ടിന്റേയും തീരപ്രദേശങ്ങൾ ഇതിനു അനുകൂലമാകുന്നു. ഏതെങ്കിലും തരത്തിലുള്ള ജലസൌകൎയ്യത്തോടുകൂടിയ വെറും മണലല്ലാത്ത സ്ഥലങ്ങൾ അനുയോജ്യമാണു്. ധനുമാസം അവസാനത്തോടുകൂടി തറ കിളച്ചു പരുവപ്പെടുത്തി അല്പം കിളരമുള്ള പണകളാക്കി ഏഴോ എട്ടോ അടി അകലത്തിൽ തടമെടുക്കണം. തടം വളരെ ചെറുതായിപ്പോകാതിരിക്കണം. വിസ്താരത്തിൽ എടുത്തെങ്കിൽ മാത്രമെ ആവശ്യമായ വളം അവയുടെ മൂടുകളിൽ ഇട്ടു യോജിപ്പിക്കുന്നതിനു സാധിക്കയുള്ളു. ഓരോ തടങ്ങളുടേയും മദ്ധ്യത്തായി വിത്തുകൾ പുറത്തു കാണാതിരിക്കത്തക്ക വിധത്തിൽ കുഴിയെടുക്കണം. ഓരോ കുഴിയിലും ഇടങ്ങഴി ചാണകപ്പൊടിയും അതിൽപകുതി ചാരവുംകൂടി ഇട്ടു് ഇളക്കി യോജിപ്പിച്ചശേഷം വാഴക്കന്നുകൾ നട്ടു് കുഴിമൂടി ചവിട്ടി ഉറപ്പിക്കണം. അനന്തരം

ഏകദേശം ഒരു മാസക്കാലം മറെറാന്നും ചെയ്യേണ്ടതായില്ല. ഏതാനുംദിവസങ്ങൾ കഴിയുമ്പോൾ വിത്തുകൾ കിളിച്ചുതുടങ്ങും. ഒരു മാസംകൊണ്ടു് വിത്തുകളിൽനിന്നു് ചുററുപാടും വേരുകൾ പൊട്ടിപ്പുറപ്പെടുകയും നാലുപാടും ഇലകൾ വളൎന്നുതുടങ്ങുകയും ചെയ്യുന്നു. അപ്പോൾ മൂടുകൾ ചിക്കി അടുപ്പിക്കയും വളം ധാരാളം ചേൎത്തുകൊടുക്കുകയും വേണം. വിസ്താരമായി എടുത്തിരിക്കുന്ന തടങ്ങളിൽ ധാരാളം ചാണകപ്പൊടിയും ചാമ്പലും കരിയിലയും വളമിട്ടു് മൂടുക. വെറും കരിയിലയെക്കാൾ വെട്ടിയിട്ടു് അല്പം ചീഞ്ഞുതുടങ്ങിയ പച്ചിലവളം കുറേക്കൂടി നന്നായിരിക്കുന്നതാണു്. വെറും പച്ചിലവളം അഴുകിയതിനോളം മണ്ണിൽ വളം പിടിക്കുന്നതിനു് നന്നല്ലെന്നാണു് കൃഷിയിൽ വിദഗ്ദ്ധന്മാരുടെ അഭിപ്രായം. അതുപോലെതന്നെ പച്ചച്ചാണകവും അത്ര നന്നല്ലത്രേ.

പിന്നീടു രണ്ടുമാസത്തോളം യാതൊന്നും ചെയ്യേണ്ടതായിട്ടില്ല. അതിനുശേഷം വീണ്ടും ഇടചിക്കി അല്പമായി വളം ഇട്ടുകൊടുക്കുകയും വാഴക്കൈകളുടെ ചുവട്ടിൽ പച്ചച്ചാണകം ഉരുട്ടിവച്ചുകൊടുക്കുകയും വേണം. പച്ചചാണകം കൈകളുടെ ഇടയ്ക്കു ഉരുട്ടിവയ്ക്കുന്നതുനിമിത്തം അതു അലിഞ്ഞു ഉരം എല്ലാഭാഗത്തും പരത്തുന്നതിനും പുഷ്ടിയായ വളൎച്ചയ്ക്കും കാരണമായിത്തീരുന്നുണ്ടു്. വളപുഷ്ടിയുടേയും വിത്തിന്റേയും മേന്മയ്ക്കനുസരണമായി ഇടവമാസംമുതൽ കുലച്ചുതുടങ്ങാറുണ്ടു്. ചില വാഴകൾ തുലാമാസത്തിലും കുലച്ചുകാണുന്നു. അതു കൃഷിയുടെ പോരായ്മയാണു്. കായുടെ മുഴുപ്പും എണ്ണവും കൃഷിചെയ്യുന്നവിധത്തിൽ അന്തൎഭവിച്ചിരിക്കുന്നു. മേൽ പ്രസ്താവിച്ചപ്രകാരം കൃഷിയിറക്കി പരിശ്രമിക്കുന്നതായാൽ ആരുടേയും നയനങ്ങളെ ആകർഷിക്കത്തക്കവണ്ണം 50 മുതൽ 125-വരെ മുഴുത്തകാകളോടുകൂടിയ കുലകൾ അപൂൎവമായിരിക്കയില്ല. ഈ നിലയ്ക്കു് ശരാശരി ഒരു രൂപാ ഒരു കുലയ്ക്കു് കണക്കാക്കുന്നപക്ഷവും ചെലവുകഴിഞ്ഞു മുക്കാൽരൂപാ ആദായം ലഭിക്കുമെന്നു തീരുമാനിക്കാം. വെറും അലസതയോടുകൂടി വന്നതുപോലെ വരട്ടെയെന്നു സമാധാനിച്ചു് ഊഴിയംനടത്തുന്ന കൃഷിയിൽ കായുടെ എണ്ണവുംവണ്ണവും വളരെകുറവായിരിക്കുമെന്നു് എടുത്തുപറയേണ്ട ആവശ്യമില്ലല്ലോ. ന്യായമായ നിലയിൽ പരിശ്രമിച്ചും മുറയനുസരിച്ചു വളം ചേൎത്തും പ്രവൎത്തിക്കുന്ന ഒരു ഏത്തവാഴകൃഷിക്കാരനു് അയാളുടെ തൊഴിലിൽ പരാജയമോ ആദായക്കുറവോ ഒരിക്കലും സംഭവിക്കാറില്ല. ഒരാണ്ടു് ഏത്തവാഴകൃഷിചെയ്യുന്ന തറയിൽ അടുത്ത രണ്ടുമൂന്നുവൎഷത്തേക്കു് യാതൊരു വളവും ചേൎക്കാതെ മരച്ചീനി മുതലായ കൃഷികൾ നടത്തുവാൻ കഴിയും. അവയുടെ ഫലം അതിശയജനകമായിരിക്കയും ചെയ്യും. ഇതിനു കാരണം ഏത്തവാഴയ്ക്കു് മണ്ണിൽ കൊടുത്തിട്ടുള്ള വളപുഷ്ടിയാണെന്ന സംഗതി തീൎച്ചതന്നല്ലോ. വാഴത്തടത്തിലെ കാച്ചിലും ചീനിയും എന്നു് ലോകപ്രസിദ്ധമാണു്. ഒരു വാഴയുടെ നാലുവശത്തുമായി ഓരോമൂട കാച്ചിൽ നടാവുന്നതാണു്. അതിന്റെ ഫലം വളരെ മെച്ചമായിരിക്കുകയും ചെയ്യും.

ഏത്തൻകായ് ഒരു പരിപൂൎണ്ണാഹാരമാണെന്നുള്ളതിനുപുറമെ ആരോഗ്യത്തിനും ശരീരപുഷ്ടിക്കുംകൂടി അനുയോജ്യമായ ഒരു സാധനവുമത്രെ. കുടിൽവ്യവസായതല്പരന്മാൎക്ക് ഏത്തവാഴയ്ക്കായിൽനിന്ന്. ഒരു .വ്യവസായംകൂടി നടത്തി അഭിമാനത്തേയും ആദായത്തേയും പ്രതീക്ഷിക്കാവുന്നതാണ്. വിദേശങ്ങളിൽനിന്ന് നമുക്കു ലഭിക്കുന്ന ആഹാരസാധനങ്ങളെക്കാൾ ഇതിന് മെച്ചവും ചെലവും തീരെ കുറവായിരിക്കയുമില്ല. വലിയ മുതൽമുടക്കിന്റെ ആവശ്യവും ഉണ്ടാകുന്നില്ല. നല്ലതുപോലെ വിളവായ ഏത്തൻകായ് അതിന്റെ തൊലികളഞ്ഞു കഴുകി ശരിയായി കറപോക്കി വട്ടത്തിൽനുറുക്കി വെയിലത്തിട്ട് നല്ലതുപോലെ ഉണക്കി പൊടിച്ച് അരിപ്പുകളിൽ അരിച്ച് നേൎമ്മയായ മാവാക്കി വീണ്ടും ഉണക്കി ഉചിതമായ പാത്രങ്ങളിൽ അടച്ച് പുറമെ വിവരണലേബിളുകളും ഒട്ടിച്ച് വിദേശങ്ങളിൽ അയച്ചാൽ നല്ല ആദായം ഉണ്ടാക്കാൻ സാധിക്കുമെന്നുള്ളത് വെറും പ്രസ്താവനമാത്രമാണെന്നാരും തെററിദ്ധരിക്കയില്ലെന്നു വിശ്വസിക്കുന്നു. ഈ പൊടി ആവശ്യംപോലെയെടുത്ത് വെള്ളംചേൎത്തുകാച്ചി പാലും പഞ്ചസാരയും ചേൎത്തു ഉപയോഗിക്കുന്നത് ആരോഗ്യത്തിനും സുഖത്തിനും എത്ര നന്നായിരിക്കുമെന്ന് എടുത്തുപറയേണ്ടതില്ലല്ലോ. കുഞ്ഞുങ്ങൾക്കും പ്രായമായവൎക്കും ഒന്നുപോലെ ആരോഗ്യദായകമായ ഈ ആഹാരപദാൎത്ഥം തനി സ്വദേശിയെന്ന നിലയിൽ അതിനുള്ള അപാരമായ അഭിമാനം വൎണ്ണനീയവുമല്ല. ഈ കൃഷിയും ഇതുകൊണ്ടുള്ള ഈ വ്യവസായവും ഓരോ കൃഷിക്കാരും സദയം സ്വീകരിച്ച് കുടിൽവ്യവസായത്തെ പോഷിപ്പിക്കയും അഭിമാനത്തെ പുലൎത്തുകയും ചെയ്യേണ്ടതു് കൎത്തവ്യം മാത്രമാകുന്നു. ഏത്തൻപഴം വറട്ടുവാഴയ്ക്കായാക്കി വളരെനാൾ കേടുകൂടാതിരിക്കത്തക്കവണ്ണം പാകപ്പെടുത്തി തക്ക പാത്രങ്ങളിലാക്കി വിദേശങ്ങളിലയച്ചാൽ അതിനെ ബഹുമാനിക്കാത്തവരായി ആരുംതന്നെ ഉണ്ടായിരിക്കയില്ല. ചക്രത്തിനു മുട്ടുവരുമ്പോൾ കിട്ടുന്നവിലയ്ക്ക് വാഴയിൽവച്ചുതന്നെ കച്ചവടം ചെയ്യുന്ന ഏൎപ്പാട് നാം പാടെ പരിത്യജിക്കണം. ഓരോ ഉല്പന്നങ്ങളേയും നമുക്കു നിൎവ്വഹിക്കാവുന്നിടത്തോളം വ്യവസായപരമായി രൂപാന്തരപ്പെടുത്തി ചിലവഴിച്ചെങ്കിലല്ലാതെ കൃഷിയുടെ അതിപ്രധാനമായ മഹിമ .പ്രത്യക്ഷമാവുകയില്ല. വിദേശസാമാനങ്ങളെ വെറുക്കണമെന്നോ അവയ്ക്കായി ധനവ്യയം ചെയ്യരുതെന്നോ എനിക്കഭിപ്രായമില്ല. പക്ഷെ ആലോചിച്ചുനോക്കി പരിശ്രമിക്കുന്നപക്ഷം അവയേക്കാൾ ഒട്ടും പ്രാധാന്യം കുറയാത്ത എത്രയോ സാധനങ്ങൾ നമുക്കു കുടിൽവ്യവസായമായി വലിയ പ്രയാസം കൂടാതെ നിൎവ്വഹിക്കാൻ കഴിയും എന്നു മാത്രമെ ഞാൻ പറയുന്നുള്ളു. ഈ രീതിയിൽ പ്രവൎത്തിച്ചെങ്കിൽ മാത്രമെ നമുക്ക് നമ്മുടെ തൊഴിലിന്റെ യഥാൎത്ഥവില അറിയുവാൻ സാധിക്കയുള്ളു. ഏതൊരു തൊഴിലും ആദായമുള്ളതാണെന്നു അനുഭവപ്പെട്ടാൽ അലസത കുറയുന്നതിനും പരിശ്രമം വൎദ്ധിക്കുന്നതിനും കാരണമാകും.

അതിനാൽ ഓരോ കൃഷികനും കുറഞ്ഞതോതിലെങ്കിലും ഏത്തവാഴകൃഷികൂടി ചെയ്യണമെന്നും അതു മാതൃകാപരമായിത്തന്നെ നിർവഹിക്കണമെന്നും അതിൽനിന്നും മേൽ പ്രസ്താവിച്ച വ്യവസായത്തെക്കൂടി കൈക്കൊണ്ടു് ആദായത്തെ വർദ്ധിപ്പിക്കണമെന്നും പ്രസ്താവിച്ചുകൊണ്ടു എന്റെ ഈ ചെറുലേഖനത്തെ സമാപിപ്പിച്ചുകൊള്ളുന്നു.

---

# വൃത്താന്തസംഗ്രഹം.

---

## ഇന്ത്യൻകാപ്പിക്കു വേണ്ട പ്രചാരണം.

ഈയിടെ നടന്ന ഒരു ബ്രിട്ടീഷുവ്യവസായ വാണിഭത്തിൽ നാലായിരത്തിൽ പരം കപ്പു് ഇന്ത്യൻകാപ്പി വിലകൂടാതെ ഒഴിച്ചുകൊടുത്തു. അതു കുടിച്ച അത്രയുംപേരെങ്കിലും ഇന്ത്യൻ കാപ്പി ഇഷ്ടപ്പെടുന്നവരായിത്തീർന്നിട്ടുണ്ടെന്നു ഇപ്പോൾ ആശിക്കപ്പെടുന്നു. കൂടാതെ യുണൈറഡ് കിങ്ങ്ഡത്തിലെ പല ചരക്കുവ്യാപാരിസംഘത്തിന്റെ ഇടയിലും പല പ്രചരണങ്ങളും ലണ്ടനിലെ ഇന്ത്യൻകോഫീമാർക്കറ്റ് എക്സ്പാൻഷൻ ബോർഡു ചെയ്തുവരുന്നുണ്ടു്. ഇന്ത്യൻകാപ്പി ലോകത്തിലെ ഒന്നാം തരത്തിൽ പെട്ടതാണെന്നും സാമ്രാജ്യത്തിലെ മറേറതു രാജ്യത്തിലേതിനെക്കാളും കുറഞ്ഞ വിലയ്ക്കു ലഭിക്കുന്നതാണെന്നും ഇന്ത്യൻ കോഫിസെസ് കമ്മിററിയുടെ ലണ്ടൻ ശാഖയായ ഈ ബോർഡ് ആസ്പത്രികൾ, വിദ്യാലയങ്ങൾ മുതലായ സ്ഥാപനങ്ങൾക്കു് എഴുതിവരുന്നു. തൃപ്തികരമായ മറുപടികളാണു ലഭിച്ചുവരുന്നതു്. കപ്പൽ കമ്പനികളെയും റയിൽവേ കമ്പനികളേയും ഇപ്പോൾ സമീപിച്ചുവരുന്നു. ബ്രിട്ടനിലും യൂറോപ്പിലും കാപ്പിയുടെ ചിലവുസംബന്ധിച്ചു് സ്ഥിതിവിവരക്കണക്കുകൾ ശേഖരിച്ചുവരുന്നു. ബ്രിട്ടീഷ്‌വ്യവസായവാണിഭത്തിൽ ഒരു വനിത നല്ല കാപ്പി പാകംചെയ്യുന്നതു എത്ര ലഘുവാണെന്നു കാണിച്ചുകൊടുത്തു. രണ്ടൗൺസുവീതമുള്ള ആയിരം പായ്ക്കററുകൾ വെറുതെയും ൨൦൦൦ സാമ്പിൾ പായ്ക്കററുകൾ രണ്ടു പെൻസുവീതം വിലവെച്ചും കൊടുത്തു. വാസ്തവത്തിൽ സാമ്പിൾ പായ്ക്കററുകൾക്കു് ആവശ്യക്കാർ സകല പ്രതീക്ഷകളെയും അതിശയിച്ചു. ചില്ലറ വില്പനക്കാർക്കു് ഇന്ത്യൻഭൂമിശാസ്ത്രത്തെപ്പററിയുള്ള അജ്ഞതയായിരുന്നു ഈ പ്രദർശനസ്ഥലത്തു കണ്ട ഒരു വിശേഷത. അവരിൽ ചിലർക്കു മൈസൂറിനു ഇന്ത്യയോടു ബന്ധമുണ്ടായിരുന്നെന്നു അറിവില്ലായിരുന്നു. എങ്കിലും ലണ്ടനിലെ കാപ്പിക്കുവടക്കാർക്കു് ഇന്ത്യയിൽ കാപ്പി വളരുന്ന ഡിസ്ട്രിക്ടുകളുടെ പേർ അറിയാമായിരുന്നു എന്നുമാത്രമല്ല അവയുടെ പേരു ശരിയായി ഉച്ചരിക്കാനും വശമുണ്ടായിരുന്നു.

## ആഹാരം തേടി എത്തുന്നു.

ജോഡ്പൂരിൽനിന്നു നൂറുമൈൽ ദൂരെയുള്ള ഫാലോഡി എന്ന സ്ഥലത്തു പതിനായിരം കന്നുകാലികൾ പുല്ലും വെള്ളവുമന്വേഷിച്ചു പട്ടിണിയും ശ്രമവും കൊണ്ടു ക്ഷീണിച്ചും വലഞ്ഞും വന്നുചേൎന്നിരിക്കുന്നതിനാൽ ഗൗരവാവഹമായ ഒരു നിലയുണ്ടായിരിക്കുന്നു. തെക്കുപടിഞ്ഞാറേപർഗാനായിൽ ക്ഷാമം ബാധിച്ചിരിക്കയാൽ അസംഖ്യം കന്നുകാലികളെ അവയുടെ ഉടമസ്ഥന്മാർ ജയസാൽമർ സംസ്ഥാനത്തിലേയ്ക്കു അഴിച്ചുവിട്ടോടിച്ചു. പ്രസ്തുത സംസ്ഥാനത്തിലുള്ളവർ അവക്കു കഴിവുള്ളിടത്തോളം കന്നുകാലികളെ സൂക്ഷിച്ചതിൻെറ ശേഷം ശേഷിച്ചവയെ ഉപേക്ഷിച്ചു. ഇതിൽ പതിനായിരമാണു ഫാലോഡിയിൽ വന്നുചേൎന്നിരിക്കുന്നതു്. അവിടെ വെള്ളവും ആഹാരവും വളരെ കുറവാകുന്നു. ഈ വിഷയത്തിൽ വേണ്ടതു ചെയ്യുന്നതിനായി ഒരു അടിയന്തിരക്കമ്മററിയെ അധികാരപ്പെടുത്തിയിരിക്കുന്നു. ൫൦൦൦ രൂപയും അനുവദിച്ചിട്ടുണ്ടു്. കന്നുകാലികളെ മൂന്നായി പങ്കിടുന്നതിനാണു് ഇപ്പോൾ നിശ്ചയിച്ചിട്ടുള്ളതു്. എന്നിട്ടു നിശ്ശേഷം പരവശങ്ങളായവയേ ഫാലോഡിയിൽ നിൎത്തുന്നു. ഒരു രണ്ടായിരം കന്നുകാലികളെ സംരക്ഷിക്കുവാനുള്ള സൌകൎയ്യം അവിടെയുണ്ടു്. ബാക്കിയുള്ളവയെ ഭക്ഷണവും ജലവും ലഭിക്കുന്ന സമീപപ്രദേശങ്ങളിലേയ്ക്കു വിടുന്നു. ഫാലോഡിയിലെ ധനവാന്മാർ ഈ വിഷയത്തിൽ ഗവർമ്മെൻറിനെ സഹായിക്കുന്നുണ്ടു്.

## ഇന്ത്യയിലും കരയാമ്പൂകൃഷി.

മൈസൂരിലെ കൃഷിഡയറക്ടരും കഴിഞ്ഞാണ്ടത്തെ സയൻസുകാൺഗ്രസ്സ് അദ്ധ്യക്ഷനുമായിരുന്ന മി: എം. വൈ. യജ്ഞഅയ്യരെ ഇന്ത്യയിൽ കരയാമ്പൂകൃഷി ചെയ്യുന്നതിൻെറ സാദ്ധ്യതകളെപ്പററി അന്വേഷിക്കുന്നതിന് ഇന്ത്യാഗവർമ്മെൻറു നിയമിച്ചിരിക്കുന്നു. ഇപ്പോൾ ഇന്ത്യയിൽ മൈസൂരിലും മലബാറിലും തിരുവിതാംകൂറിലും ബർമ്മയുടെ ചില ഭാഗങ്ങളിലും കരയാമ്പൂകൃഷി ചെയ്യുന്നെങ്കിലും വാണിജ്യത്തിനുതകുന്ന തോതിൽ കൃഷിചെയ്യപ്പെടുന്നില്ല.

## പ്രധാനമന്ത്രിക്കു് അനുമോദനം

സാമ്രാജ്യസമ്മേളനത്തിലെ പ്രധാന പ്രതിനിധികളുടെ ഒരു യോഗത്തിൽ മി. നെവിൽ ചേംബർ ലെയിൻ അദ്ധ്യക്ഷതവഹിച്ചു. സമ്മേളനത്തിൻെറ അവസാനപൂൎണ്ണയോഗം ജൂൺ 15, 16 എന്നീ തീയതികളിൽ കൂടണമെന്നു നിർദ്ദേശിക്കപ്പെട്ടു.

മി. നെവിൽ ചേംബർലെയിൻെറ ഉദ്യോഗസ്വീകരണത്തെപ്പററി ഡൊമിനിയൻ പ്രധാനമന്ത്രികളും, ഇന്ത്യക്കുവേണ്ടി സർ സഫറുള്ളാഖാനും അദ്ദേഹത്തെ അനുമോദിച്ചു. അദ്ദേഹത്തിൻെറ ഒരു പൂൎവ്വികനായിരുന്ന ജോസഫ് ചേംബർ

ലെയിൻ സാമ്രാജ്യത്തിൻെറ കഴിവുകൾ ആദ്യമായി മനസ്സിലാക്കിയ ബ്രിട്ടീഷ് രാജ്യതന്ത്രജ്ഞനായിരുന്നു എന്നും, സർ ആസ്ററിൻ ചേംബർലെയിൻ സാമ്രാജ്യപരവും, സാർവരാഷ്ട്രികവുമായ കാര്യങ്ങളിൽ ഒരു പ്രസിദ്ധനായിത്തീർന്നു എന്നും, അവരുടെ രണ്ടുപേരുടേയും ഉററബന്ധുവാണ് മി. നെവിൽ ചേംബർലെയിനെന്നുമാണ് അവർ പറഞ്ഞതിൻെറ സാരം.

അധിനിവേശസാമ്രാജ്യത്തിൻെറ (കൊളോണിയൽ സാമ്രാജ്യത്തിൻെറ) കഴിവുകളെപ്പററി കൊളോണിയൽ സിക്രട്ടറി മി. ഓംസ്ബഗോർ സ്ഥൂലമായ ഒരു വിവരണം നൽകുകയുണ്ടായി.

## കൃഷിനാശം.

മാർച്ച് ൨൭, ഏപ്രിൽ ൪, ൧൮ എന്നിതിയതികളിലുണ്ടായ മഞ്ഞുകൊട്ടുകാററിൻെറ ഫലമായി കൃഷിനാശമുണ്ടായ ദേശങ്ങളിൽ അഞ്ചുനൂറോളംമൈൽ സഞ്ചരിച്ചശേഷം പഞ്ചാബു ധനകാര്യമന്ത്രിയായ സർ സുന്ദരസിങ്ങ്മജിദിയാ തിരിച്ചെത്തിയിരിക്കുന്നു. മുൾട്ടാൻ, ജലന്ധർ, ലാഹൂർ എന്നീ ഡിവിഷനുകളിലാണ് ഏററവുംകൂടുതൽ നാശമുണ്ടായിരിക്കുന്നതു്. ൧൦,൦൦൦ മന്നു വിത്തു് ഈ പ്രദേശങ്ങളിലെ കർഷകക്കു കൊടുക്കയും ൨൦ ലക്ഷം രൂപയോളം നികുതിയിളവു ചെയ്കയും ചെയ്തു. തൻമൂലം ൧൯൩൭-൩൮-ലേയ്ക്കുദ്ദേശിച്ചിരുന്ന ബഡ്ജററുമിച്ചം വളരെ കുറഞ്ഞുപോയിരിക്കുന്നു. ഗവൺമെൻറിൻെറ നിർദ്ദേശങ്ങളെ നടപ്പിൽ വരുത്തുന്നതിനു ഉദ്യോഗസ്ഥന്മാർ നല്ലപോലെ നിഷ്കർഷിച്ചിട്ടുമുണ്ടു്. മുൾട്ടാനിലെ ഒരു യോഗത്തിൽ വെച്ചു് നികുതിയിളവു തീരെ മതിയാകുന്നില്ലെന്നു ഒരു കർഷകൻ പരാതിപ്പെട്ടപ്പോൾ സർ സുന്ദരസിങ്ങു പറഞ്ഞതു് ആ ഡിവിഷനിൽ ഏക്കറൊന്നിനു് ഏഴര രൂപാവീതം സൗജന്യംചെയ്തിട്ടുണ്ടെന്നാണു്.

## ൧൯൩൭-ലെ പാരീസ്പ്രദർശനം.

ഇപ്പോൾ പാരിസിൽവച്ചു ഒരു സർവരാജ്യപ്രദർശനം നടത്തപ്പെട്ടുവരുന്നുണ്ടു്. വരുന്ന നവംബർ മാസംവരെ ഈ പ്രദർശനം നീണ്ടുനിൽക്കുന്നതായിരിക്കും. "റീജിയനൽ സെൻറർ" എന്ന വിഭാഗം ഈ പ്രദർശനത്തിൽ അത്യാകർഷകമായിരിക്കുന്നു. ഫ്റാൻസിലെ വിവിധപ്രദേശങ്ങളിലുള്ള ജീവിതരീതിയിലും, കലാബോധവും വ്യവസായപുരോഗതിയും സന്ദർശകന്മാക്കു കണ്ടു മനസ്സിലാക്കുവാൻ ഈ വിഭാഗം ഏററവും ഉപകരിക്കുന്നു. ഈ പ്രദർശനം കഴിയുന്നത്ര വിജയകരമാക്കുവാൻ ഭാരവാഹികൾ പ്രത്യേകം മനസ്സിരുത്തിയിട്ടുണ്ടു്.

പ്രാചീനപാരമ്പര്യത്തെ പ്രകീർത്തിക്കുന്നവയും എന്നാൽ പുതുമോടിക്കൊത്തവണ്ണം പരിഷ്കരിക്കപ്പെട്ടവയുമായ പദാർത്ഥങ്ങളാണ് അവിടെ പ്രദർശിപ്പിക്കപ്പെട്ടിരിക്കുന്നതു്. ഫ്റാൻസിലെ ചരിത്രപ്രഖ്യാതമായ ശിൽപകലാവൈചിത്ര്യത്തിനു

ഉത്തമസാക്ഷ്യം വഹിക്കുന്ന വിശിഷ്ടവസ്തുക്കൾ മാത്രമേ അവിടെ പ്രദർശിക്കപ്പെട്ടിട്ടുള്ളൂ. പാരീസിലെ പരിഷ്കാരമോടികളെല്ലാം ആ പ്രദർശനശാലയിൽ കാണാവുന്നതാണ്.

പ്രദർശനത്തിലെ മററു ചില വിഭാഗങ്ങളുടെ സംഗ്രഹവിവരമാണു ചുവടെ ചേർക്കുന്നത്.

### കർഷകമന്ദിരം

അഭിനവമായ ഒരു കർഷകമന്ദിരത്തിൻെറ മാതൃക ഇവിടെ പ്രദർശിക്കപ്പെട്ടിരിക്കുന്നു. അതിലെ വീട്ടുസാമാനങ്ങളും കാർഷികോപകരണങ്ങളും മററും വളരെ വിചിത്രതരമായിട്ടുണ്ട്.

### കലാമന്ദിരം

മതത്തിൻെറയും കലയുടെയും പുരോഗതിയെ തികച്ചും തെളിയിക്കുന്ന വിശിഷ്ടവസ്തുക്കൾ ഇവിടെ പ്രദർശിപ്പിക്കപ്പെട്ടിരിക്കുന്നു.

### വ്യവസായമന്ദിരം

പാരീസിലെ വ്യാവസായികാഭിവൃദ്ധിമുഴുവനും ഈ മന്ദിരത്തിൽ ഒന്നു ചുററിനടന്നാൽ മനസ്സിലാക്കാവുന്നതാണ്. ഇവകൂടാതെ മററനേകം വിഭാഗങ്ങളും ഈ പ്രദർശനത്തോടനുബന്ധിച്ചിട്ടുണ്ട്. ഫ്റഞ്ചുജനതയുടെ മാഹാത്മ്യത്തെ ലോകസമക്ഷം വിളംബരം ചെയ്യുന്നതിനു ഈ പാരിസ്പ്രദർശനം പര്യാപ്തമാകുമെന്നതിന് യാതൊരു സംശയവുമില്ല.

## സ്പാനിഷ് സമുദ്രനിയന്ത്രണപദ്ധതി

ഇടപെടാതിരിക്കൽ കമ്മിററിയുടെ ആലോചനകളിലേക്കും നിയന്ത്രണപദ്ധതിയിലേക്കും ജർമ്മനിയേയും ഇററലിയേയും തിരിച്ചുകൊണ്ടുവരാനുള്ള ശ്രമത്തിൽ ബ്രിട്ടനും ഫ്റാൻസും ഉററുസഹകരിക്കുന്നു. ജർമ്മനിയും ഇററലിയും ഇടപെടാതിരിക്കൽ ഉടമ്പടി കൈവെടിഞ്ഞിട്ടില്ലെങ്കിലും സമുദ്രനിയന്ത്രണപദ്ധതിയിൽ നിന്നു അവർ പിന്മാറിവരുന്നു. പാരിസിൽനിന്നും റോമിൽനിന്നും ബർളിനിൽ നിന്നുമുള്ള വർത്തമാനങ്ങളിൽ കാണുന്നതു വികാരങ്ങളുടെ മുറുക്കം വളരെ കുറഞ്ഞിട്ടുണ്ടെന്നാണ്.

## ഇൻകംടാക്സ് റിപ്പോർട്ട്.

സെൻട്രൽബോർഡ് അഫ് റവന്യൂവിൽ മെമ്പറായ മി. ജെ. എഫ്. ഷീഹി ജൂൺ പതിനേഴാംതീയതി സിംലായിൽ നിന്നു തിരിക്കുന്നതും ബാംബെ, മദ്രാസ്, കൽക്കട്ട എന്നീ സ്ഥലങ്ങൾ സന്ദർശിച്ചു ഇൻകംടാക്സ് റിപ്പോർട്ടു സംബന്ധിച്ചു പ്രാദേശികാധികൃതന്മാരുമായി ആലോചനകൾ നടത്തുന്നതുമാണ്. ബാംബെയിൽ നിന്നു മി. കപേഡിയാ, അമൃതസരസിൽനിന്നു മി. പ്യാരിലാൽ ഉപാൽ എന്നു രണ്ടു ഇൻകംടാക്സ് ആഫീസർമാരെ, നിർദ്ദിഷ്ടമായിരിക്കുന്ന നിയമനിർമ്മാണം സംബന്ധിച്ചു ആദായനികുതികാര്യങ്ങളുടെ നാനാവശങ്ങൾ പരിശോധിക്കാനായി ഇന്ത്യാഗവർമ്മെൻറു നിയമിച്ചിരിക്കുന്നു. ഇവരെ സെൻട്രൽ ബോർഡ് ആഫ് റവന്യൂവിൽ സ്പെഷ്യൽ ഡ്യൂട്ടിയിൽ നിയമിച്ചിരിക്കയാണ്.

## ടർക്കിയുടെ സന്തോഷം

ലീഗിന്റെ അലക്സാൻഡ്രെററാ തീരുമാനം തുർക്കികൾക്കു സന്തോഷപ്രദമാണെന്നും, പക്ഷേ മററുള്ളവർക്കു അങ്ങനെയല്ലെന്നും അലക്സാൻഡ്രെററായിൽ നിന്നറിയുന്നു. രണ്ടാമത്തെ കൂട്ടർ സിറിയായിൽ മുഴുവൻ പണിമുടക്കും പ്രകടനങ്ങളും നടത്തുന്നതാണത്രേ.

## സർ സപ്രുവിന്റെ പ്രസംഗം

"ഇന്ത്യയിലെ വിദ്യാഭ്യാസവും തൊഴിലില്ലായ്മയും" എന്ന വിഷയത്തെപ്പററി സർ സപ്രു ലോതിയൻപ്രഭുവിന്റെ അദ്ധ്യക്ഷതയിൽ ഈസ്ററിന്ത്യാ അസോസ്യേഷനിൽ പ്രസംഗിച്ചിരിക്കുന്നു.

പ്രസ്തുതപ്രശ്നത്തിന്റെ വൈപുല്യവും, കുഴപ്പവും ലണ്ടൻസദസ്യർ അറിയുന്നതു് ആദ്യമായിട്ടാണു്. അതിനെപ്പററി സപ്രു കമ്മിററി റിപ്പോർട്ടിനെപ്പററി അവർക്കറിവില്ല; ആ പ്രശ്നം അഗണ്യകോടിയിൽ തള്ളുന്നതായാൽ ഗവർമ്മെണ്ടിനും ഇന്ത്യൻസമുദായത്തിനും ഹാനികരമായി ഭവിക്കത്തക്കവണ്ണം അത്രമാത്രം രൂക്ഷമാണു് അതെന്നു അദ്ദേഹം പറയുകയുണ്ടായി. അഞ്ചുകൊല്ലത്തിനുമുൻപിലത്തെ നിലയെ അപേക്ഷിച്ചു് ഇന്നു ഇന്ത്യൻരാഷ്ട്രീയചിന്താഗതി സാമ്പത്തികസരണിയിൽക്കൂടി ചരിക്കുന്നു. ജന്മി, കുടിയാൻ, അഭ്യസ്തവിദ്യരുടെ തൊഴിലില്ലായ്മ എന്നിവയുടെ പ്രശ്നങ്ങൾക്കു പരിഹാരം കണ്ടുപിടിക്കേണ്ടിയിരിക്കുന്നു. അതു ചെയ്യാത്തില്ലെങ്കിൽ യുവജനങ്ങൾ ഗവർമ്മെണ്ടിനെയും സമുദായത്തെയും ശപിക്കുന്നതിൽ അദ്ഭുതത്തിനു അത്ഭുതമൊന്നും ഉണ്ടാകുന്നതല്ല.

## ഇന്ത്യയുടെ ശത്രുനിരോധനം.

ബാരൻ കാറേറായുടെ അദ്ധ്യക്ഷതയിൽ നടന്ന ലണ്ടനിലെ കൽക്കട്ടാ ഡിന്നറിനിടയ്ക്കു ഇന്ത്യയുടെ ശത്രുനിരോധനകാര്യം പ്രസംഗവിഷയമായിത്തീർന്നു.

ഇക്കാര്യത്തിലുള്ള ശ്രദ്ധക്കുറവിനെപ്പററി പരിതപിച്ചുകൊണ്ടു സർ ഫിലിപ്പ ചെററ്വോഡു പറഞ്ഞതു സാമ്രാജ്യതന്ത്രങ്ങളുടെ കാര്യത്തിൽ സംഗതികൾ അത്രമാത്രം മാറിപ്പോയിരിക്കുന്നതിനാൽ ബ്രിട്ടന്റെ കാര്യങ്ങൾ ശരിയാക്കാൻ സാധിക്കുന്നതുവരെ ഇന്ത്യ വേർതിരിഞ്ഞു നിന്നുപോകുമെന്നാണു്. "ഒരു കാലത്തു നിങ്ങൾ വളരേനാളത്തേയ്ക്കു നിങ്ങളുടെ സ്വന്തംകാലിൽ നിൽക്കേണ്ടതായി വരും" എന്നു് അദ്ദേഹം പറഞ്ഞു.

ഇന്ത്യയിലേക്കുള്ള മാർഗ്ഗത്തിന്റെ അരക്ഷിതാവസ്ഥയിലേയ്ക്കു സർ ഫിറോസ്ഖാൻനൂൺ ശ്രദ്ധയെ ക്ഷണിക്കുകയും കിഴക്കുനിന്നായാലും പടിഞ്ഞാറുനിന്നായാലും ശത്രുക്കളെ നിരോധിക്കാൻ ശക്തിയുള്ളതും സുസംഘടിതവും ആധുനികരീതിയിലുള്ള

ഉപകരണങ്ങളോടുകൂടിയതുമായ ഒരു സൈന്യം ഇന്ത്യയ്ക്കു് അത്യന്താപേക്ഷിതമാണെന്നു പറകയും ചെയ്തു. വേണ്ടിവന്നാൽ ആയുധമേന്തി സ്വയം സംരക്ഷിക്കുന്നതിനു ഡൊമിനിയൻസിനും ഇന്ത്യയ്ക്കും കഴിയുമാറാകേണ്ട കാലമായിരിക്കുന്നു. സൈനികമായ ഐക്യത്തേക്കാൾ പ്രധാനം സാമ്രാജ്യത്തിന്റെ വാണിജ്യപരമായ ഐക്യമാകുന്നു. സൈനികകാര്യങ്ങളിലും കച്ചവടത്തിലും സാമ്രാജ്യത്തിന്റെ ഐക്യം ദൃഢതരമാക്കുന്നതിനു കിരീടധാരണംമൂലമുണ്ടായിരിക്കുന്ന സാഹോദര്യത്തെ പ്രയോജനപ്പെടുത്തേണ്ടിയിരിക്കുന്നു. ഇൻഡോ—ബ്രിട്ടീഷ് കച്ചവടാലോചനയ്ക്കായി സർ എം. സഫരുള്ളാഖാൻ വന്നിരിക്കുന്നതു സന്തോഷകരമാണു്. രണ്ടു രാജ്യത്തിന്റെയും കച്ചവടത്തിനു ഗുണകരമായ ഒരു ഉടമ്പടിയായിരിക്കും ഉണ്ടാകുന്നതെന്നു വിശ്വസിക്കുന്നു.

## മണ്ണെണ്ണപ്പണിമുടക്കുതുടങ്ങി.

പ്രസിഡണ്ടുകാർഡനാ രാത്രിമുഴുവൻ പരിശ്രമിച്ചിട്ടും മെക്സിക്കോയിലെ മണ്ണെണ്ണവ്യവസായത്തെ പാടേ സ്തംഭിപ്പിക്കുന്ന പണിമുടക്കു തുടങ്ങിക്കഴിഞ്ഞിരിക്കുന്നു.

## റബ്ബറിന്റെ ഭാവി.

റബ്ബറിന്റെ ഭാവി സാമാന്യം നല്ല ഒരു നിലയിൽ നിറുത്തുന്നതിനു മലയാ ഗവർമ്മെന്റു് യഥാശക്തി ശ്രമിക്കുമെന്നു ഒരു ലാബറട്ടറി ഉൽഘാടനവേളയിൽ അവിടത്തെ ഗവർണർ പ്രസ്താവിച്ചിരിക്കുന്നു. ഇതു സാധിക്കുന്നതിനു റബ്ബറിനു 9 മുതൽ 10 വരെ പെൻസു വില ഉണ്ടായിരുന്നാൽ മതിയെന്നാണു് അദ്ദേഹത്തിന്റെ അഭിപ്രായം. കൃത്രിമറബ്ബറിന്റെ മത്സരത്തെ വെല്ലുന്നതിനുള്ള ഏററവും നല്ല പ്രതിവിധി റബ്ബറിന്റെ വില അധികം കൂട്ടാതിരിക്കുന്നതാണെന്നു മലയാഗവണ്ണർ അഭിപ്രായപ്പെട്ടു. ഇപ്പോൾ 1000 ടൺവരെ കൃത്രിമ റബ്ബർ ഉണ്ടാക്കുന്നുണ്ടത്രെ.

## ആലുവായിലെ ശസ്ത്രക്രിയോപകരണനിർമ്മാണം

ആശുപത്രികളിൽ ശസ്ത്രക്രിയക്കു ആവശ്യമായ ലിൻറു, കോട്ടൺവൂൾ, ബാൻഡേജുതുണികൾ, തൈലങ്ങൾ മുതലായവ ഉണ്ടാക്കുന്ന ഒരു പ്രസിദ്ധ കമ്പനിക്കാർ ആലുവായിൽ അവരുടെ ഒരു വ്യവസായശാല സ്ഥാപിക്കുവാൻ തിരുമാനിച്ചിരിക്കുന്നു. പൗരസ്ത്യകമ്പോളങ്ങളിൽ ആവശ്യപ്പെട്ടേക്കാവുന്ന ഉപകരണങ്ങൾ എല്ലാം ആലുവായിൽതന്നെ നിർമ്മിക്കത്തക്കവണ്ണം വിപുലമായ സജ്ജീകരണങ്ങളാണു് ഇവർ നടത്തുന്നതു്. പള്ളിവാസൽ പദ്ധതിയിൽ നിന്നും കുറഞ്ഞ ചെലവിൽ വൈദ്യുതശക്തി ലഭിക്കാനിടയുള്ളതുകൊണ്ടാണു് അവർ ഇതിൽ മുന്നിട്ടിറങ്ങിയിട്ടുള്ളതു്. വ്യവസായശാലാസ്ഥാപനാർത്ഥം ആലുവായിൽ നിന്നും 6 മൈലകലെയായി റെയിൽ

വേ, ആറു്, റോഡ്ഡു് മുതലായവയുടെ സാമീപ്യമുള്ള ഒരു സ്ഥാനത്താണു് സ്ഥലം തെരഞ്ഞെടുത്തിട്ടുള്ളതു്. 1938 ഏപ്രിൽ മാസത്തോടുകൂടി കെട്ടിടങ്ങളുടെ പണി പൂർത്തിയാകും. അതു കഴിഞ്ഞാലുടനെ ജോലി മുറക്കു ആരംഭിക്കുന്നതാണു്. ആണ്ടി നാൽ 200 ടൺവരെ ലിൻറും 400 ടൺ കോട്ടൺവൂളും 40 ലക്ഷം വാരവരെ ബാൻഡേജുതുണിയും ഉണ്ടാക്കത്തക്കവണ്ണമുള്ള ഏർപ്പാടുകൾ ചെയ്യുന്നുണ്ടു്. ഇതു കൂടാതെ ഒരു ബേബി പവ്വർ പ്ലാൻറും സാനിട്ടറി പ്ലാൻറും പ്ലാസ്ററർ പ്ലാൻറും അവിടെ സ്ഥാപിക്കുന്നതായിരിക്കും. തൽക്കാലം മുന്നൂറിൽ കുറയാതെ കുതിരശക്തി വരുന്ന വൈദ്യുതശക്തി മതിയാകുമെങ്കിലും സജ്ജീകരണങ്ങൾ പൂർത്തിയാകുമ്പോൾ 600 കുതിരശക്തിയോളം വൈദ്യുതശക്തി വേണ്ടിവരുമെന്നു കണക്കാക്കപ്പെട്ടിരിക്കുന്നു. ഏപ്രിൽ മാസത്തിൽ വ്യവസായശാലയിൽ പ്രവർത്തനം ആരംഭിച്ചാലുടനെ വ്രണങ്ങൾ മുതലായവ വെച്ചുകെട്ടുന്നതിനുള്ള തുണിത്തരങ്ങൾ ഉണ്ടാക്കി തുടങ്ങുന്നതായിരിക്കും.

## കമ്പിയോടു റേഡിയോ മത്സരിക്കുന്നു.

സാമ്രാജ്യപത്രയൂണിയൻെറ മുൻപാകെ ലോകവാർത്താവിതരണത്തിലുണ്ടായിട്ടുള്ള സാങ്കേതികപുരോഗതിയെപ്പററി സർ റോഡറിക്കു്ജോൺസ് ഒരു പ്രസംഗം ചെയ്തു. ആദ്യകാലങ്ങളിലെ അടയാളക്കുറികൾമുതൽ ഇന്നുള്ള അച്ചുനിരത്തുയന്ത്രങ്ങൾ മുതലായവവരെയുള്ള ചരിത്രത്തെ അദ്ദേഹം വിവരിച്ചു. മുൻപു സാമ്രാജ്യകമ്പിയേർപ്പാടിൽ മുന്നിട്ടുനിന്നതു ബ്രിട്ടണായിരുന്നു. എന്നാൽ യുദ്ധത്തിനുശേഷം കമ്പിയില്ലാക്കമ്പി അതിനെ പിന്നിലാക്കി. എന്നാൽ ഇന്നു റേഡിയോയുടെ കാലമാകുന്നു. റേഡിയോയുടെ പ്രാധാന്യത്തെപ്പററി ബ്രിട്ടീഷുസാമ്രാജ്യകേന്ദ്രങ്ങളും സാമ്രാജ്യപത്രങ്ങളും ശരിയാംവണ്ണം മനസ്സിലാക്കിയിട്ടില്ല. ഏറെത്താമസിയാതെ ലോകത്തിലെ വാർത്തകളിൽ അധികഭാഗവും റേഡിയോ മുഖാന്തിരം പ്രചരിപ്പിക്കപ്പെടുന്നതാണു്. എന്നാൽ ഇതു കേബിളുകൾക്കു ഹാനിചെയ്യുകയില്ല. നിശ്ചിതസ്ഥലങ്ങളിൽനിന്നു ഇവ കമ്പിയില്ലാക്കമ്പികളേക്കാൾ വേഗത്തിൽ സഞ്ചരിക്കുന്നു. എന്നാൽ ചലിക്കുന്ന കേന്ദ്രങ്ങളിൽനിന്നു വൃത്താന്തങ്ങളയക്കുകയെന്നുള്ളതാണു് റേഡിയോയുടെ പ്രധാന വ്യാപാരം.

## കന്നുകാലിസമ്മേളനം

ഈയിടനടന്ന അഖിലേന്ത്യാ കന്നുകാലിസമ്മേളനം പ്രാധാന്യമേറിയ ചില വശങ്ങളിലേക്കു ജനങ്ങളുടെ ദൃഷ്ടിയെ തിരിക്കുവാൻ പര്യാപ്തമാകേണ്ടതാണു്. കൃഷിപ്രധാനമായ ഭാരതത്തിൽ മനുഷ്യരുടെ ജീവസന്ധാരണത്തിനു ഗോക്കൾ ഒഴിച്ചുകൂടാൻ പാടില്ലാത്ത സമ്പത്തായി ആദിമകാലം മുതൽതന്നെ കരുതിവന്നിരുന്നു.

എന്നാൽ രാഷ്ട്രീയവും സാമ്പത്തികവും ആയ നിരവധി അവശതകളുടെ ഫലമെന്നോണം കന്നുകാലികളെ സംബന്ധിച്ചിടത്തോളമുള്ള ശ്രദ്ധയും ദയനീയമായി കുറഞ്ഞുപോകയും ഒരു കന്നുകാലിസമ്മേളനം മുഖാന്തിരം ഈ അതിപ്രധാനവിഷയം ജനങ്ങളുടെ ശ്രദ്ധയിൽ കൊണ്ടുവരേണ്ടതായി വന്നുചേരുകയും ചെയ്തു. കന്നുകാലിസംരക്ഷണത്തിനായി ഓരോ സംസ്ഥാനത്തും ഓരോ കന്നുകാലി സംരക്ഷണഫണ്ടു ഏർപ്പെടുത്തുന്നതിനും, ആ നിധികളുടെ സഹായത്തോടുകൂടി കന്നുകാലികളുടെ മേന്മയ്ക്കുവേണ്ട പ്രവൃത്തികൾ സുസംഘടിതമായി നടത്തുന്നതിനും ഉതകുന്ന പ്രമേയങ്ങൾ സമ്മേളനം പാസ്സാക്കിയിരിക്കുന്നു. ഇത്തരം സ്ഥാപനങ്ങളും അതതു സംസ്ഥാനത്തിലെ കൃഷിമന്ത്രിമാരും തമ്മിൽ ഗാഢസമ്പർക്കത്തിനുള്ള വ്യവസ്ഥകൾ ഉണ്ടായിരിക്കണമെന്നും സംസ്ഥാനനിധികളിലേക്കു ഇന്ത്യാഗവർമ്മെൻറു സാരമായ സംഭാവന നൽകേണ്ടതാണെന്നും, മേച്ചിൽസ്ഥലങ്ങളും കന്നുകാലികളുടെ ഭക്ഷണത്തിനുപയോഗപ്പെടുന്ന പദാർത്ഥങ്ങളും സുലഭമാക്കിത്തീർക്കുവാൻ തക്കവണ്ണം കമ്മററികളെ ഏർപ്പെടുത്തേണ്ടതാണെന്നും മററുമുള്ള കാര്യങ്ങൾ സമ്മേളനത്തിൻെറ ആലോചനാവിഷയങ്ങളായിരുന്നു. ഇത്തരം സമുദ്യമങ്ങൾ വഴിയാംവണ്ണം മുന്നോട്ടു പോകുന്നതായാൽ ഗണ്യമായ ഐശ്വര്യമുണ്ടാകുമെന്നതിനു ഡൻമാർക്കിലെ ചില സ്ഥിതിവിവരങ്ങൾ മതിയായ ഉറപ്പു നൽകുന്നുണ്ട്. പ്രതിവർഷം ഒരു പശുവിൽനിന്നു 88-റാത്തൽ നെയ്യ് സംഭരിച്ചു വന്നിരുന്ന ഡൻമാർക്ക് ഇക്കഴിഞ്ഞ 50-വർഷത്തെ നിരന്തരപരിശ്രമം മൂലം ഇപ്പോൾ ശരാശരി 359-റാത്തൽനെയ്യ് ശേഖരിച്ചുവരുന്നതായി കണക്കുകൾ കണ്ടിട്ടുണ്ട്. കാർഷികോല്പന്നങ്ങളിൽ നിന്നെന്നപോലെ തന്നെ വീട്ടുമൃഗങ്ങളിൽ നിന്നും ലഭിച്ചുവരുന്ന ആദായം ഗണനീയമാണെന്നുള്ളതു വിസ്മരിക്കുവാൻ സാധിക്കുന്നതല്ല. ഈ ഒരു ഇനത്തിൽ ഇൻഡ്യയിൽ ഒട്ടാകെ പ്രതിവർഷം രണ്ടായിരംകോടി രൂപാ വരവുണ്ടെന്നു കാണാൻ കഴിയും. പാൽ, മുട്ട, തോൽ, മത്സ്യം എന്നിങ്ങനെയുള്ള ഇനങ്ങളിൽ നിന്നുള്ള വരുമാനം ചില രാജ്യങ്ങളിൽ ഭൂമിയിലെ വിളവുകളുടെ വിലയിൽ പകുതിയിൽ കുറയാതെ വരുമെന്നു പറയപ്പെടുന്നു. വഴിയാംവണ്ണമുള്ള പരിശ്രമംകൊണ്ടു ഉപര്യുപരി സാമ്പത്തികശ്രേയസ്സു നേടാവുന്ന ഒരു പ്രവൃത്തിമണ്ഡലമാണു കന്നുകാലികൾ നമുക്കു നൽകുന്നതെന്നു ഈ കണക്കുകൾ ധാരാളം തെളിയിക്കും. ദാരിദ്ര്യത്തേയും തൊഴിലില്ലായ്മയേയും എതിർക്കുവാനുള്ള ശ്രമങ്ങളിൽ ഈവക പ്രവർത്തനങ്ങളുടെ സ്ഥാനം നിഷേധിക്കത്തക്കതല്ല. ജനതയുടെ ആരോഗ്യപാലനത്തിനും കന്നുകാലിസംരക്ഷണം വേണ്ടവിധത്തിൽ മേന്മപ്പെടുത്തേണ്ടതു അത്യന്താപേക്ഷിതമാണ്. ഉദ്യോഗങ്ങളും പ്രാതിനിധ്യങ്ങളും വീതിക്കുന്നതുസംബന്ധിച്ചു വ്യഗ്രിക്കുന്ന രാഷ്ട്റീയ ചിന്താഗതികൾ ഇത്തരം സാമ്പത്തികകാര്യങ്ങളെ ശരിയായ വീക്ഷണകോടിയിൽ നിന്നു വീക്ഷിച്ചു തുടങ്ങുന്നകാലം സമാഗതമാകുകതന്നെ വേണ്ടിയിരിക്കുന്നു.

(മ. രാ)

## ഗതാഗതം ഗവർമ്മെണ്ടു ഏറ്റെടുക്കുന്നു.

സംസ്ഥാനത്തെ ഗതാഗതം ഗവർമ്മെണ്ടിൽനിന്നും ഏറ്റെടുക്കുന്നതിനു ഒരു പദ്ധതി തയാറാക്കുവാൻ നിയോഗിച്ചിരുന്ന കമ്മിററി അവരുടെ ജോലിമിക്കവാറും പൂർത്തിയാക്കിയിരിക്കുന്നതായികേൾക്കുന്നു. ഇനി ജലമാർഗ്ഗേണയുള്ള ഗതാഗതക്കാര്യമേ തീരുമാനിക്കുവാനുള്ളു അത്രേ. കമ്മിററിയുടെ നിർദ്ദേശംഅനുസരിച്ച് തിരുവനന്തപുരം—നാഗർകോവിൽ മെയിൻറോഡിലെ ഗതാഗതം ഏറ്റെടുക്കുവാനും ആ ലൈനിൽ ചരക്കുകൾ കയററി ഇറക്കുന്നതിനുള്ള ലോറികൾ ഏർപ്പാടുചെയ്യുവാനും ഗവർമ്മെൻറു തീരുമാനിച്ചിരിക്കുന്നതായി അറിയുന്നു. ആ ഭാഗത്തു ഇടക്കിടക്കുള്ള ഉപറോഡുകളിലെ ഗതാഗതം പ്രൈവററു ഏജൻസികൾക്കു വിട്ടുകൊടുത്തിരിക്കുകയാണ്. പെട്രോളിനുപകരം കൽക്കരി ആണത്രെ ഗവർമ്മെൻറു വാഹനങ്ങൾക്കുപയോഗിക്കുവാൻ പോകുന്നത്.

---

## ഭരണറിപ്പോർട്ട്.

കഴിഞ്ഞകൊല്ലത്തെ ഭരണറിപ്പോർട്ടനുസ്സരിച്ച് 231.38 ലക്ഷംരൂപാ റവന്യൂഡിപ്പാർട്ടുമെൻറിൽനിന്നും ലഭിച്ചിട്ടുള്ളതായും ഇതു് തലേവർഷത്തെ അപേക്ഷിച്ച് 4.85 ലക്ഷം രൂപാ കൂടുതലാണെന്നും കാണുന്നു. കഴിഞ്ഞകൊല്ലം തലേവർഷത്തെക്കാൾ 4.06 ലക്ഷം രൂപാ കൂടുതലായി ചിലവായിട്ടുണ്ടെന്നുമാണ് റിപ്പോർട്ടിൽ പ്രസ്താവിച്ചിരിക്കുന്നതു്. ചില മേജർ ഡിപ്പാർട്ടുമെൻറുകളിൽനിന്നും കഴിഞ്ഞകൊല്ലം കൂടുതൽ ആദായം ഗവർമ്മെൻറിലേക്കു ലഭിച്ചിട്ടുണ്ടെങ്കിലും, എക്സൈസ്സ്, ഫാറസ്ററ്, എന്നീ ഡിപ്പാർട്ടുമെൻറുകളിൽനിന്നും, സ്ററാമ്പ് ഇനത്തിൽനിന്നും പ്രതിക്ഷിക്കപ്പെടുന്നതുപോലുള്ള ആദായം ഗവമ്മെൻറിനുണ്ടായിട്ടില്ലെന്ന് തെളിയുന്നു. *റയിൽവേയിൽനിന്നും 0.85 ലക്ഷംരൂപായുടെ നഷ്ടമാണ് കഴിഞ്ഞ കൊല്ലം ഗവർമ്മെൻറിനു് ഉണ്ടായിട്ടുള്ളതു്.

കഴിഞ്ഞ വർഷം തലേവഷത്തെ അപേക്ഷിച്ച് 4.47 ലക്ഷം രൂപാ കൂടുതലായി ചിലവായിരിക്കുന്നു. ഇതിനുംപുറമെ തലസ്ഥാനനഗരിയിലെ ടൌൺപ്ലാനിംഗ്സ്കീം, ജലവിതരണപദ്ധതി തുടങ്ങിയ ഇതരവകുപ്പുകളിലേയ്ക്കു് ഒരു ഭീമമായ തുക ചിലവൊഴിച്ചിരിക്കുന്നു. എന്നാൽ ആ തുക റവന്യൂവിൽനിന്നും ക്യാപിററൽഎക്സ്പെൻറിച്ചർ എന്ന മറെറാരു ഇനമായിട്ടാണ് പരിഗണിച്ചിരിക്കുന്നതു്.

എക്സൈസ്സ്ഡിപ്പാർട്ടുമെൻറിൻെറ കഴിഞ്ഞ വർഷത്തെ ഭരണം പൊതുവേ തൃപ്തികരമല്ലെന്നാണ് പ്രസ്താവിക്കേണ്ടിയിരിക്കുന്നതു്. തലേവർഷങ്ങളെ അപേ

---

* തിരുവിതാംകൂർ റയിൽവേകണക്കുകൾ പരിശോധിച്ച് ആഡിററുചെയ്യുവാൻ ഗവർമ്മെൻറു തീരുമാനിച്ചിട്ടുള്ളതായറിയുന്നു.

ക്ഷിച്ചു് ഓരോ ഇനങ്ങളിലുമുള്ള ആദായം കുറഞ്ഞുപോയിരിക്കുന്നതായിട്ടാണു് കാണുന്നതു്. ഇതിനെ ഭരണറിപ്പോർട്ടിൽ കാണുന്ന സമാധാനങ്ങൾ അത്ര തൃപ്തികരമാണോ എന്നു ചിന്തിക്കേണ്ടിയിരിക്കുന്നു. ഉപ്പിനത്തിൽ കഴിഞ്ഞ കൊല്ലത്തെ ആദായം 2179674 രൂപായാണു്. 110-ലെ ആദായത്തെക്കാൾ 31554 രൂപാ കഴിഞ്ഞ വർഷം കുറഞ്ഞുപോയിരിക്കുന്നു. ഇതിനുള്ള കാരണം അന്വേഷണാർഹമാണു്.

കള്ളു്, ചാരായം എന്നീ ഇനങ്ങളിലും തലേവർഷത്തെ അപേക്ഷിച്ചു് ആദായം കുറഞ്ഞുപോയിട്ടുണ്ടെന്നാണു് രണ്ടു കൊല്ലങ്ങളിലേയും കണക്കുകൾകൊണ്ടു തെളിയുന്നതു്. സാമ്പത്തികാധഃപതനമാണു് ഈ ന്യൂനതയ്ക്കു കാരണമെന്നു പറയുന്നതു്. അതേപടി വിശ്വസിക്കുവാൻ നിവൃത്തിയില്ല.

കറുപ്പും, ഗഞ്ചാവും കച്ചവടംചെയ്യുന്നതിനു, തലേവർഷത്തെപ്പോലെതന്നെ 130 ഷാപ്പുകൾക്കു് കഴിഞ്ഞവർഷവും ലൈസൻസുനൽകിയിരുന്നു. എന്നാൽ ഇതിന്റെ ആദായവും താരതമ്യേന തലേവർഷത്തെ അപേക്ഷിച്ചു കുറഞ്ഞുപോയിരിക്കുന്നു. ഇവ ഉപയോഗിക്കുന്നവരുടെ സന്മാർഗ്ഗതല്പരതകൊണ്ടാണെങ്കിൽ ഈ കുറവു് ആശ്വാസപ്രദമാണു്.

ഈ നാട്ടിൽ ആവശ്യമുള്ള പുകയില പതിവുപോലെ തീരുവ അടച്ചതിനു ശേഷം, തിരുനൽവേലി, ജാഫ്നാ, കോയമ്പത്തൂർ എന്നിസ്ഥലങ്ങളിൽനിന്നും, ഇവിടെ ഇറക്കുമതിചെയ്തിരുന്നു. ഈ ഇനത്തിൽ കഴിഞ്ഞകൊല്ലം, 2172320 രൂപ ഗവർമ്മെന്റിനു് ആദായം ഉണ്ടായിട്ടുണ്ടു്. ഇതും തലേവർഷത്തെ അപേക്ഷിച്ചു കുറഞ്ഞുപോയിരിക്കുന്നു. കഴിഞ്ഞ വർഷം 22 ലക്ഷത്തിൽപരംരൂപാ വരവുണ്ടായിരുന്നു.

തിരുവിതാംകൂറിൽതന്നെ പുകയിലകൃഷി നടത്തുന്നതിനെപ്പറ്റി തലേവർഷം ഗവർമ്മെന്റിൽനിന്നും പ്രസിദ്ധപ്പെടുത്തിയിരുന്ന റിപ്പോർട്ടനുസരിച്ചു് കഴിഞ്ഞകൊല്ലം അവസാനംവരെ പൂർണ്ണമായ ഒരു പദ്ധതിയെപ്പറ്റി ഗവർമ്മെന്റിൽനിന്നും തീരുമാനിച്ചിരുന്നില്ല. ഇക്കൊല്ലം മാത്രമാണു് അതിനെ കുറിച്ചുള്ള ചട്ടങ്ങൾ പ്രസിദ്ധീകൃതമായതു്.

പൊതുവേ എക്സൈസ്സ്ഡിപ്പാർട്ടുമെന്റിലെ ആദായം ഇതര കൊല്ലങ്ങളെ അപേക്ഷിച്ചു തീരെ ആശാസ്യജനകമല്ലെന്നു പറയേണ്ടിയിരിക്കുന്നു. ഏതായാലും ഒരു പുതിയ സ്കീം ഗവർമ്മെന്റിലേക്കു് കമ്മീഷണർ സമർപ്പിച്ചിരിക്കുന്നുണ്ടല്ലോ. അതിന്റെ പ്രായോഗികതയെപ്പറ്റി അറിഞ്ഞതിനുശേഷംമാത്രമേ ഡിപ്പാർട്ടുമെന്റിനെപ്പറ്റി ഒരു ഖണ്ഡിതമായ അഭിപ്രായം പ്രസ്താവിക്കുന്നതിനു നിവൃത്തിയുള്ളു. ആദായം കുറയുന്നതിനു ചില പ്രത്യേകകാരണങ്ങളുണ്ടെന്നും കുറെ ന്യൂനതകൾ പരിഹരിക്കാതെ കൂടുതൽ ആദായം ഉണ്ടാക്കുവാൻ പ്രയാസമുണ്ടെന്നുമാണല്ലോ ഊഹിക്കേണ്ടതു്. ആ സ്ഥിതിക്കു പുതിയ പദ്ധതി നടപ്പിൽവന്നതിനുശേഷം അതിനെപ്പറ്റി പരിചിന്തനംചെയ്യാം.

കഴിഞ്ഞ കൊല്ലം, 106.7 ഇഞ്ച് ശതമാനം മഴ സംസ്ഥാനത്തുണ്ടായിരുന്നുവെന്നും ഇതു് തലേവർഷത്തെ അപേക്ഷിച്ച വളരെ കൂടുതലായിരുന്നുവെന്നും ഭരണറിപ്പോർട്ടിൽനിന്നും കാണുന്നു. കന്നിമാസത്തിലെ നെൽകൃഷി പൊതുവേ വളരെ മോശമായിരുന്നെങ്കിലും മേടകൃഷി രാജ്യത്തിന്റെ എല്ലാ ഭാഗങ്ങളിലും ഒന്നുപോലെ തൃപ്തികരമായിരുന്നു. കൊപ്രാ, കയർ, കുരുമുളകു് എന്നിവകളുടെ വിലയ്ക്കു് തലേവർഷത്തെ അപേക്ഷിച്ചു് കുറവാണുണ്ടായിരുന്നതു്.

രാജ്യസേവാനിരതൻ റാവുബഹദൂർ ഡാക്ടർ കുഞ്ഞൻപിള്ള യൂറോപ്യൻ രാജ്യങ്ങളിൽ പരിശീലനാർത്ഥം പോയിട്ട് 1908-ൽ തിരിച്ചുവന്നു ഡിപ്പാർട്ടുമെന്റു് നിയന്ത്രണം കയേററതോടുകൂടി നൂതനമായ പല പരിഷ്കൃതപദ്ധതികളും പ്രസ്തുത ഡിപ്പാർട്ടുമെൻറിൽ ഏർപ്പെടുത്തി. ഇങ്ങനെ ഡിപ്പാർട്ടുമെൻറിന്റെ പൊതുശക്തി വിപുലപ്പെടുത്തുകയും നിരവധി പ്രായോഗികപദ്ധതികൾ നടപ്പിൽവരുത്തുകയും ചെയ്തതായിട്ടാണു് റിപ്പോർട്ടിൽനിന്നും മനസ്സിലാകുന്നതു്. ഇപ്പോൾ അഗ്രികൾച്ചർ വെറററിനറി, ഫിഷറി എന്നിങ്ങനെ മൂന്നു വകുപ്പുകളിലായി അറിയപ്പെടുന്ന ഈ ഡിപ്പാർട്ടുമെൻറു് ഈ സംസ്ഥാനത്തെ കൃഷകതാല്പര്യങ്ങൾക്കുവേണ്ടി പലതും ചെയ്തു കാണുന്നതു് ആശ്വാസജനകംതന്നെ. പുറമെ കാർഷികഗവേഷണപരമായി ഇന്ത്യാ ഗവർമ്മെൻറിൽനിന്നും നടത്തിവരുന്ന ഇംപീരിയൽ കൌൺസിലിൽ തിരുവിതാംകൂറിന്റെ പ്രാതിനിദ്ധ്യവും അംഗീകരിച്ചിട്ടുണ്ടു്. നമ്മുടെ ദിവാൻജി ഭരണ സമതിയിലേയും, കൃഷിഡയറക്ടർ ഉപദേശസമതിയിലേയും അംഗങ്ങളാണെന്നുള്ളതും പ്രസ്താവ്യമാണു്.

ഇപ്പോൾ ഡിപ്പാർട്ടുമെൻറിൽ പൊതുവെ ചില പരിഷ്കൃതപദ്ധതികൾ സ്വീകരിച്ചിട്ടുള്ളതു് ഇവിടുത്തെ കർഷകരുടെ അഭ്യുന്നതിക്കു് പ്രേരകമായി തീർന്നിട്ടുണ്ടെന്നു നിസ്സംശയം പറയാം. ഡയറക്ടറുടെ കീഴിൽ ഒരു കാർഷികസമതി രൂപവൽകരിച്ചതും, ഫിഷറിശാഖ പരിഷ്കരിച്ചു് കൃഷിഡയറക്ടറുടെ കൂടുതൽ ശ്രദ്ധയിലും നിയന്ത്രണത്തിലും പെടുത്തിയിരിക്കുന്നതും, കർഷകോല്പന്നങ്ങളുടെ ശരിയായ വില്പനകൾക്കുവേണ്ടി മാർക്കററിംഗ് ആഫീസ്സറന്മാരെ നിയമിച്ചിരിക്കുന്നതും മററും പലതരത്തിലും അഭിവൃദ്ധികരം തന്നെയാണു്. ഇവിടുത്തെ കേരവൃക്ഷ രോഗത്തെപ്പററി പര്യവേഷണം നടത്തുന്നതിലേയ്ക്കും, മററുമായി കഴിഞ്ഞകൊല്ലം ഇമ്പീരിയൽ കൌൺസിലിൽനിന്നും 25500, രൂപാ അനുവദിച്ചിട്ടുണ്ടു്. കായംകുളത്തു് പരീക്ഷണാർത്ഥം ഒരു പുതിയ ആഫീസ്സ് സ്ഥാപിക്കുകയും പരിസരപ്രദേശങ്ങളിൽ ഈ രോഗത്തെപ്പററി കഴിവുള്ള അന്വേഷണങ്ങളും നിവാരണങ്ങളും നടത്തുകയുമുണ്ടായി.

ഓരോതരം കൃഷികൾക്കു പററിയസ്ഥലം കണ്ടുപിടിച്ചു, അവിടങ്ങളിൽ കൂടുതൽ കൃഷിചെയ്യുന്നതിനും, അപ്രകാരം കർഷകരെ അഭിവൃദ്ധിപ്പെടുത്തുന്നതിനും ഡിപ്പാർട്ടുമെൻറിൽനിന്നും പലതും കഴിഞ്ഞകൊല്ലം ചെയ്കയുണ്ടായി നാഞ്ചിനാട്ടു് കൃ

നാട്ട്, വൈക്കം, ചേർത്തല, ഓണാട്ടുകര എന്നീസ്ഥലങ്ങളിൽ ഡിപ്പാർട്ടുമെൻറിൽ നിന്നുതന്നെ മണ്ണിൻെറ യഥാർത്ഥഗുണം അറിയുന്നതിനു ഒരു സവ്വെ നടത്തുകയും ചെയ്തിരിക്കുന്നു. ശാസ്ത്രീയമായ രീതിയിൽ വളമുണ്ടാക്കി കൃഷിക്കാർക്കു കൊടുക്കുന്നതിലും ഡിപ്പാർട്ടുമെൻറിൽനിന്നും വളരെ ശ്രദ്ധപതിപ്പിച്ചിട്ടുണ്ട്. അഫിഷ്യേററിംഗ് കൃഷിഡയറക്ടർ മി. കെ. ആർ. നാരായണയ്യരുടെ സജീവവും ശ്രദ്ധാപൂർവ്വവുമായ ഭരണത്തിൽ അടുത്തവർഷം പ്രയോജനകരങ്ങളായ പല പരിഷ്കാരങ്ങളും കർഷകൾക്കു സിദ്ധിക്കുമെന്ന് ന്യായമായി ആശിക്കാവുന്നതാണെന്ന് ചുരുങ്ങിയകാലത്തെ അദ്ദേഹത്തിൻെറ പ്രവർത്തനങ്ങൾതന്നെ തെളിയിക്കുന്നുണ്ട്.

---

**Editorial.**

## തിരുവിതാംകൂർ സർവ്വകലാശാല.

കഴിഞ്ഞ ശനിയാഴ്ച ഇവിടെ എത്തിയ സർ, സീ. വി. രാമനുമായി തിരുവിതാംകൂർ സർവ്വകലാശാലയുടെ ശാസ്ത്രീയവും സാങ്കേതികവുമായ വശങ്ങളെപ്പററി സചിവോത്തമൻ സർ. സീ. പി. രാമസ്വാമിഅയ്യർ അവർകൾ ദീർഘമായ ഒരു കൂടിയാലോചന നടത്തി ഇവിടുത്തെ തൊഴിലില്ലായ്മ, ഉപരിവിദ്യാഭ്യാസത്തിന് ശേഷിയില്ലാത്തവരുടെ ശക്തിയേ പ്രായോഗികമാർഗ്ഗങ്ങളിൽ തിരിച്ചുവിടുന്ന വഴി എന്നിവയേപററിയുള്ള പുതിയ ആശയങ്ങൾ സർവ്വകലാശാലയിൽ പ്രവർത്തനക്ഷമമാക്കുന്നതിനുപകരിക്കത്തക്കവണ്ണമാക്കിത്തീർക്കുന്നതിനുദ്യമിക്കുന്നതായറിയുന്നതിൽ ഞങ്ങൾ അത്യന്തം സന്തോഷിക്കുന്നു. ഇന്നത്തെ വിദ്യാഭ്യാസരീതിക്ക് ഒരു വ്യതിയാനമുണ്ടാക്കി രാജ്യത്തെ സാമ്പത്തികാവസ്ഥ അഭിവൃദ്ധിപ്പെടുത്തത്തക്ക നിലയിലുള്ള വിദ്യാഭ്യാസപദ്ധതി തിരുവിതാംകൂർ സർവ്വകലാശാല മുഖാന്തിരം നടപ്പുവരുത്തുവാൻ ഗവർമ്മെൻറു തീരുമാനിച്ചിരിക്കുന്നത് സമുചിതമായിട്ടുണ്ടെന്നു തന്നെയാണ് ഞങ്ങളുടെ പൂർണ്ണമായ വിശ്വാസം. കർഷകരും സാധുക്കളുമായ രക്ഷകർത്താക്കന്മാർ തങ്ങളുടെ സന്താനങ്ങൾ ഉദ്യോഗസ്ഥന്മാരായിത്തീരണമെന്നുള്ള വെറും വ്യാമോഹത്തോടുകൂടി വളരെ ദുരിതങ്ങൾ സഹിച്ച് അവരുടെ ഉന്നതവിദ്യാഭ്യാസത്തിനായി ചിലവാക്കുന്ന ധനം വീണ്ടെടുക്കുവാൻ നിവൃത്തിയില്ലാത്തവിധത്തിലാണ് ഇന്നത്തേ തിരുവിതാംകൂറിൻെറ അവസ്ഥ. ഗുമസ്ഥാപണിക്കും വക്കീൽജോലിക്കും മററുമായി മാത്രം വർഷംപ്രതി ഡിഗ്രി കരസ്ഥമാക്കിയിട്ടുള്ള ഉദ്യോഗാപേക്ഷകർക്കെല്ലാം ഉദ്യോഗംകൊടുത്തു തൃപ്തിപ്പെടുത്തുവാനും ഗവർമ്മെൻറിനു നിവ്വാഹമില്ലാതായി തീർന്നിട്ടുണ്ട്. ഈ നിലയ്ക്കു മററു തൊഴിൽപരമായ വിദ്യാഭ്യാസവും ഇവിടുള്ളവർക്കു നൽകത്തക്ക നിലയിലുള്ള പദ്ധതികൾ തിരുവിതാംകൂർ സർവ്വകലാശാലാസ്കീമിൽ ഉൾപ്പെടുത്തുന്നുവെന്നറിയുന്നത് അത്യന്തം ചാരിതാർത്ഥ്യജനകമാണ്.

---